


# നമ്മുടെ ചുറ്റുവട്ടത്തെ പാമ്പുകൾ

സായി വിറ്റക്കർ, റോം വിറ്റക്കർ



മൂർഖന്റെ കുഞ്ഞുങ്ങൾ മുട്ട വിരിഞ്ഞു പുറത്തുവരുന്നു

നെഹ്റു ബാലപുസ്തകാലയം

# നമ്മുടെ ചുറ്റുവട്ടത്തെ പാമ്പുകൾ

സായി വിറ്റക്കർ, റോം വിറ്റക്കർ

പറക്കും പാമ്പ്

വിവർത്തനം
സുരേഷ് ശ്രീധരൻ

ചിത്രങ്ങളും ലേഔട്ടും
ശേകർ ദത്താത്രി




നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ

## പാമ്പുകളെ പരിചയപ്പെടുക

പ്രകൃതിയുടെ ആകർഷകമായ ഒരു ഭാഗമാണ് പാമ്പുകൾ. അവയുടെ വർണ്ണവും ചലനരീതിയും രഹസ്യസ്വഭാവവും അവയെ മറ്റു മൃഗങ്ങളേക്കാൾ നിഗൂഢത നിറഞ്ഞവയാക്കുന്നു. മൃഗങ്ങളിൽ പ്രത്യേക താല്പര്യമുള്ളവരെ സംബന്ധിച്ചിടത്തോളം, പ്രകൃതിയിലേക്കുള്ള വിസ്മയകരമായ ഒരാമുഖമാണ് പാമ്പുകൾ.

ലോകത്തെ പ്രമുഖരായ പ്രകൃതിസ്നേഹികളിൽ പലർക്കും മൃഗങ്ങളിൽ താല്പര്യം ജനിച്ചത് വളർത്തുമൃഗങ്ങളിലൂടെയാണ്. വളരെയേറെ ശാസ്ത്രീയമൂല്യമുള്ള നിരീക്ഷണങ്ങൾ പലതും സംഭാവന ചെയ്തത് കട്ടിലിനു താഴെ പെരുമ്പാമ്പിനെ വളർത്തുകയോ, ഷൂ ബോക്സിനുള്ളിൽ പല്ലിയെ വളർത്തുകയോ ചെയ്ത "അമച്ചർ" പ്രകൃതി സ്നേഹികളാണ്.

പാമ്പിനെ തൊടാനോ അവയുടെ സമീപം പോകാനോ മാതാപിതാക്കൾ കുട്ടികളെ അനുവദിക്കാറില്ല. വിഷപ്പാമ്പുകളിൽനിന്ന് നിശ്ചയമായും അകന്നുനിൽക്കണം. പക്ഷേ, അപകടകാരിയല്ലാത്ത ഒരു പാമ്പിനെ കയ്യിലെടുക്കുന്നത് പാമ്പുകളെക്കുറിച്ച് പൊതുവേയുള്ള ഭയം പെട്ടെന്ന് ദൂരീകരിക്കുന്നതിനുപകരിക്കും. പക്ഷേ, ഒരു തുടക്കക്കാരൻ ആദ്യം പാമ്പുകളെ കൃത്യമായി തിരിച്ചറിയാൻ പഠിക്കുകയും ഏതിനെയൊക്കെ ഒഴിവാക്കണമെന്ന് മനസ്സിലാക്കുകയും വേണം.



അപകടകാരിയല്ലാത്ത, കണ്ണിന് ഇമ്പമാർന്ന വെള്ളിത്തളയൻ പാമ്പ്



← പാമ്പിനോടൊത്ത് ഒരു ചെറിയ കുട്ടി

## പാമ്പുകളുടെ ജീവശാസ്ത്രം

കുറച്ചുവർഷംമുമ്പ് മദ്രാസിലെ തന്റെ സ്നേക്ക് പാർക്കിലേക്ക് പാമ്പുകളെ ശേഖരിക്കാനായി റോം കർണാടകത്തിലെ ഒരു മഴക്കാട്ടിൽ അലയുകയായിരുന്നു. ഇലകൾ അനങ്ങുന്ന മർമരശബ്ദം കേട്ട് പെട്ടെന്ന്താഴേയ്ക്കു നോക്കിയപ്പോൾ ഒരു കറുത്തവാൽ കാട്ടിനുള്ളിലേക്ക് മറയുന്നതു കണ്ടു. റോം അതിന്റെ പിറകേ പാഞ്ഞു. എന്തൊരത്ഭുതം! മൂന്നരമീറ്റർ നീളമുള്ള ഒരു രാജവെമ്പാലയായിരുന്നു അത്. അങ്ങോട്ടുമിങ്ങോട്ടും ഇഴഞ്ഞ ശേഷം തലയുയർത്തി, വായ് പൊളിച്ച് അത് നിന്നു. റോം ആ പാമ്പിനെ പിടികൂടി. പാർക്കിലെ ആകർഷണകേന്ദ്രമായി ആ രാജവെമ്പാല മാറി.

ലോകത്തെ വിഷപ്പാമ്പുകളിൽ ഏറ്റവും വലുത് എന്ന നിലയ്ക്ക്, രാജവെമ്പാലയാണ് ആദ്യപരാമർശം അർഹിക്കുന്നത്. അഞ്ച് മീറ്റർവരെ നീളം വയ്ക്കുന്ന രാജവെമ്പാ

രാജവെമ്പാല - ഏറ്റവും നീളംകൂടിയ പാമ്പ്



ലയ്ക്കു തടിയനായ ഒരു മനുഷ്യ ൻെറ കൈത്തണ്ടിൻെറ വണ്ണം ഉണ്ടാ യിരിക്കും. പക്ഷേ, തെക്കേഅമേരി ക്കയിൽ കണ്ടുവരുന്ന 'അനാക്കൊ ണ്ട' എന്ന വിഷമില്ലാത്ത ഇനം പാമ്പ് കൂടുതൽ വലിപ്പം ആർജി ക്കാറുണ്ട്. 9 മീറ്റർവരെ നീളം വയ് ക്കുന്ന ഈ പാമ്പിന് ഒരു മാനിനെ വിഴുങ്ങാനാവും. 'റെട്ടിക്കുലേറ്റഡ്' എന്ന ഇനത്തിൽപെട്ട പെരുമ്പാ മ്പാണ് ഇന്ത്യയിലെ പാമ്പുകൾക്കിട യിൽ ഭീമൻ. ഇതിന് 7 മുതൽ 8 വരെ മീറ്റർ നീളമുണ്ടാവും. മലമ്പാമ്പിന് ഭാരം കൂടുതലുണ്ടാവുമെങ്കിലും 6 മീറ്റർ വരെ മാത്രമേ നീളമുണ്ടാവുക യുള്ളു. നേരെമറിച്ച് വിരപ്പാമ്പുകൾ തീരെ ചെറുതാണ്. ഇതിനെ പല പ്പോഴും മണ്ണിരയെന്ന് തെറ്റിദ്ധരി ക്കും. പാമ്പ് ചിലപ്പോൾ തിളങ്ങുന്ന പച്ച നിറമുള്ളതും നീളമേറിയതുമാ യിരിക്കും. അല്ലെങ്കിൽ ഇരുണ്ട തവി ട്ടുനിറമുള്ളതും നീളംകുറഞ്ഞതുമാ യിരിക്കും. മരങ്ങളിലോ, മണ്ണിനടി യിലോ.... സമുദ്രത്തിലോ ജീവിച്ചേ ക്കാം. എലികൾ, പക്ഷികൾ, മത്സ്യ ങ്ങൾ എന്നിവയോ മറ്റു പാമ്പുകളോ ആയിരിക്കാം അവയുടെ ഭക്ഷണം.

പാമ്പുകളുടെ ശാരീരിക വളർച്ച ഒരിക്കലും അവസാനിക്കുന്നില്ല.



പെരുംപാമ്പും വിരപ്പാമ്പും

പക്ഷേ ജീവിതത്തിൻെറ ആദ്യത്തെ രണ്ടുവർഷങ്ങളിൽ അവ വളരെ വേ ഗം വളരുന്നു.

തൊലിയുടെ ഏറ്റവും പുറത്തെ നേർത്ത അടുക്ക് വളരെ കട്ടിയേറിയ തായി മാറുന്നതുകൊണ്ട്, പുതിയ തൊന്നു വളർത്തിയെടുത്ത ശേഷം, പാമ്പ് പഴയതോൽ പൊഴിക്കുന്നു. ഇതിനാണ് പടംപൊഴിക്കലെന്ന് പറ



ചേര പടം കൊഴിക്കുന്നു

യുന്നത്. പടം പൊഴിക്കുന്നതിന് തൊട്ടുമുൻപ് പാമ്പിനെ അലസത യും മന്ദതയും ബാധിക്കുന്നു. പടം പൊഴിച്ചശേഷം അതിന് തിളക്കവും ഉത്സാഹവും കൈവരുന്നു.

പാമ്പുകളുടെ ഭക്ഷ്യവസ്തുക്കൾ ഒട്ടേറെ വൈവിധ്യമാർന്നതാണ്. ഉദാഹരണത്തിന് ഒരു നീർപ്പാമ്പിന് മത്സ്യം, തവള എന്നിവയെ പെ ട്ടെന്ന് പിടികൂടി വിഴുങ്ങാനാവും. മരംകയറുന്ന പാമ്പുകൾ വളർച്ചമു റ്റാത്ത പക്ഷികളെ കൂടുകളിൽനിന്ന് പിടിച്ചെടുക്കുന്നു. ഭൂമിയിൽ ജീവി ക്കുന്ന ചിലവലിയ പാമ്പുകൾ എലി കളെ ഭക്ഷിക്കുന്നു. പാമ്പുകൾ ഭക്ഷ ണകാര്യത്തിൽ എളുപ്പം തൃപ്തിയട യുന്നു. ഒരു മീറ്റർ നീളമുള്ള ഒരു വമ്പൻ പല്ലിയെ മൂർഖൻ വിഴുങ്ങു ന്നത് ഞങ്ങൾ കണ്ടിട്ടുണ്ട്. മറ്റൊരു മൂർഖൻ പൊന്മാനെ വിഴുങ്ങു മ്പോൾ പൊന്മാൻെറ ചുണ്ട് പാമ്പി ൻെറ തൊണ്ടയിൽ കുടുങ്ങിയത് പി

ന്നീട് ഞങ്ങൾ ശ്രദ്ധാപൂർവം നീക്കം ചെയ്തു.

ഭാരിച്ച ശരീരമുള്ള പെരുമ്പാമ്പിന് ഏത് തരത്തിലുള്ള ജീവികളെയും വിഴുങ്ങാനാവും. സ്നേക്ക് പാർക്കിൽ കോഴി, പെരുച്ചാഴി എന്നിവയാണ് അവയ്ക്ക് ആഹാരം. കാട്ടിൽ അവയ്ക്ക് കൂടുതൽ രുചികരമായ ഭക്ഷ്യവസ്തുക്കൾ ലഭിക്കും. പുള്ളിപ്പുലി, കലമാൻ എന്നിവയെപ്പോലും പെരുമ്പാമ്പുകൾ കീഴടക്കും. പാമ്പുകൾക്ക് ശരീരത്തിൽ കൊഴുപ്പു സംഭരിക്കാനുള്ള കഴിവുള്ളതുകൊണ്ട് അവയ്ക്ക് ദിവസവും ആഹാരം കഴിക്കേണ്ട ആവശ്യമില്ല. വലിയ പാമ്പുകൾക്ക് ആഴ്ചകളോളമോ, മാസങ്ങളോളംതന്നെയോ ആഹാരം കഴിക്കാതെ ജീവിക്കാനാവും. ഇരയെ അപ്പാടെ വിഴുങ്ങുകയാണ് അവ ചെയ്യുന്നത്. നിങ്ങൾക്ക് സങ്കല്പിക്കാനാവുന്നതിലധികം വായ് പൊളിക്കാൻ പാമ്പുകൾക്ക് കഴി

അണലി കുരുവിയെ തിന്നുന്നു.





യും. അതിൻെറ കഴുത്ത് വലിയുന്ന കാലുറപോലെ വികസിക്കുന്നു. അകത്തേയ്ക്ക് വളഞ്ഞുനിൽക്കുന്ന പല്ലുകൾ ആഹാരസാധനങ്ങൾ ഉള്ളിലേയ്ക്ക് തള്ളിവിടാൻ സഹായിക്കുന്നു.

ഒരു പാമ്പ് തൻെറ വർഗത്തിൽ പെട്ട പാമ്പുമായി മാത്രമേ ഇണചേരുകയുള്ളു. ഇണചേരുന്നകാലത്ത് പെൺപാമ്പ് തൻെറ ഗന്ധഗ്രന്ഥിയിൽനിന്ന് അൽപം ഗന്ധം മണ്ണിൽ പൊഴിക്കുന്നു. ഈ ഗന്ധം പെൺപാമ്പുകളെ കണ്ടെത്താൻ ആൺപാമ്പുകളെ സഹായിക്കുന്നു. ചില പാമ്പുകൾ മുട്ടയിടുന്നു. മുട്ടകൾ തുകൽപോലുള്ളവയാണ്. മുട്ടയിടാനായി സുരക്ഷിതമായ ഒരു സ്ഥലം പെൺപാമ്പ് കണ്ടെത്തുന്നു. ചില വർഗത്തിൽപെട്ട പാമ്പുകൾ മുട്ടകൾ വിരിയുന്നതുവരെ അവയു

ടെ മുട്ടയെ അതിൻെറ വിധിക്ക് വിടുന്നു. ഈ സാഹചര്യത്തിൽ വമ്പൻ ഗൗളി, കീരി തുടങ്ങിയ ജീവികൾ മുട്ടക്ക് ഭീഷണിയാകുന്നു.

പക്ഷേ എല്ലാ പാമ്പുകളും മുട്ടയിടുന്നവയല്ല. ചില പാമ്പുകൾ കുഞ്ഞുങ്ങൾക്ക് ജന്മം നൽകുന്നു. മുട്ടകൾ പാമ്പിൻെറ ശരീരത്തിനുള്ളിൽ തന്നെ വിരിയുന്നുവെന്നാണ് ഇതിനർഥം. വൈൻസ്നേക്ക്, അണലി, കടൽപ്പാമ്പ്, മണ്ണൂലിപ്പാമ്പ് എന്നിവ ഇങ്ങനെയാണ് ജനിക്കുന്നത്. വർഗവ്യത്യാസമനുസരിച്ച്, മുട്ടയിൽ നിന്ന് വിരിയുന്ന കുഞ്ഞുങ്ങൾ ഒരു മണ്ണിരയുടെ അത്ര ചെറുതോ, ഒരടിയിലധികം നീളമുള്ളവയോ ആയിരിക്കും. തുടക്കത്തിൽ ഒട്ടനവധി ശത്രുക്കൾക്കെതിരെ അവ ജാഗ്രത പാലിക്കണം. പക്ഷികൾ, ആമ, കീരി ഇവയും പേക്കാത്തവളപോലും അവയുടെ ശത്രുക്കളുടെ ശ്രേണിയിൽപെടുന്നു. പാമ്പിൻ കുഞ്ഞു

പറക്കും പാമ്പ്



ങ്ങൾ ചെറിയ തവള, ചുണ്ടെലി, പ്രാണികൾ എന്നിവയെ ഭക്ഷിക്കുന്നു. വാൽമാക്രി, മത്സ്യം, പ്രാണികൾ എന്നിവയെ വളരെ സമൃദ്ധമായി കണ്ടുവരുന്ന മഴക്കാലത്താണ് പാമ്പിൻെറ മുട്ടകൾ സാധാരണ വിരിയാറ്.

പാമ്പിൻെറ ഏറ്റവും കടുത്ത ശത്രു മനുഷ്യനാണ്. അനാവശ്യമായി അവൻ പാമ്പുകളെ കൊല്ലുന്നു, അവ ജീവിക്കുന്ന വനങ്ങൾ വെട്ടിനശിപ്പിക്കുന്നു. കീരിയാണ് പാമ്പിൻെറ പരക്കെ അറിയപ്പെടുന്ന ശത്രു. ധീരനായ ഈ കൊച്ച് അഭ്യാസി എപ്പോഴും പാമ്പുകളെ കീഴ്പ്പെടുത്തുന്നു. കഴുകൻ, കൊക്ക്, വെള്ളക്കൊക്ക് എന്നിവ പാമ്പുകളെ കൊന്നുതിന്നുന്നു. അടുത്തുള്ള മാളത്തിൽ മുട്ടകൾക്കോ കുഞ്ഞുങ്ങൾക്കോ കാവലിരിക്കുമ്പോഴാണ് പാമ്പുകളെ അവ ആക്രമിക്കാറ്. അടുത്തിടെ ഒരു സുഹൃത്ത്, തലയുയർത്തി പത്തിവിരിച്ചുനിൽക്കുന്ന ഒരു മൂർഖൻെറ ഫോട്ടോ എടുക്കുകയായിരുന്നു. പെട്ടെന്ന് എവിടെനിന്നെന്നറിയില്ല ഒരു മൂങ്ങ റോക്കറ്റുപോലെ മൂർഖൻെറമേൽ ചാടിവീണു. കൂർത്ത നഖമുപയോഗിച്ച് മൂങ്ങ മൂർഖനെ അടിച്ചു. അധികം വൈകാ



പാമ്പിനെ തിന്നുന്ന കൊക്ക്

തെ പാമ്പ് ചത്തു.

പാമ്പുകൾക്ക് കാഴ്ചശക്തി വളരെ കുറവാണ്. ഇരതേടുമ്പോൾ സൂക്ഷ്മമായ തങ്ങളുടെ ഘ്രാണശക്തിയാണ് പാമ്പുകൾ പ്രയോജനപ്പെടുത്തുന്നത്. പ്രധാന ഘ്രാണേന്ദ്രിയം നാസാദ്വാരങ്ങളല്ല, നാക്കാണെന്നതാണ് ഏറെ രസകരം. പാമ്പ് ഇരതേടുമ്പോൾ ഇടയ്ക്ക് പുറത്തേക്കും അകത്തേക്കും ഇടുന്ന നാക്ക് ഭൂമിയിൽനിന്ന് ഗന്ധം പിടിച്ചെടുക്കുന്നു. പാമ്പുകൾക്ക് ശ്രവണശക്തി

യുണ്ടെന്നും സംഗീതത്തിനനുസരിച്ച് 'നൃത്തം ചെയ്യു'മെന്നും കരുതുന്നത് സത്യവിരുദ്ധമാണ്. യഥാർഥത്തിൽ 'വിചിത്രമായ ഉപകരണവുമായിരി'ക്കുന്ന ഭീമാകാരനായ മനുഷ്യനെക്കണ്ടു ഭയന്ന പാമ്പ്, അയാളുടെ ചലനങ്ങൾ ശ്രദ്ധിക്കുകയാണ്. വായുവിലൂടെ എത്തുന്ന ശബ്ദങ്ങൾ ശ്വാസകോശത്തിലൂടെ പാമ്പുകൾക്ക് ശ്രവിക്കാനാവുമെന്ന് കണ്ടെത്തിയിട്ടുണ്ട്. പക്ഷേ പലപ്പോഴും ഭൂമിയിലെ കമ്പനങ്ങളോടാണ് അവ പ്രതികരിക്കുക.

## പാമ്പുകളെ എന്തിന് സംരക്ഷിക്കണം?

ഒരിക്കൽ മദ്രാസിനു വെളിയിൽ ഒരു കുറ്റിക്കാട്ടിൽ ഞങ്ങൾ കറങ്ങി നടക്കുമ്പോൾ ഒരു ഇടയച്ചെറുക്കൻ അപകടകാരിയല്ലാത്ത ഒരു പാമ്പിനെ വെട്ടിക്കൊല്ലുന്നത് കണ്ടു. "എന്തിനാണ് നീ അതിനെ കൊല്ലുന്നത്?"— ഞങ്ങൾ ചോദിച്ചു. "അത് 'അവിടെ കിടക്കുന്നതുകൊണ്ട്"— ആ ചെറുക്കൻ പെട്ടെന്ന് മറുപടി പറഞ്ഞു. പലപ്പോഴും പാമ്പുകളെ കൊല്ലാനുള്ള കാരണം അതുമാത്രമാണ് — അവ ചുറ്റുപാടും കാണപ്പെടുന്നു എന്നതുമാത്രം! മിക്കവാറും ആളുകൾക്ക് പാമ്പുകളെ ഭയമാണ്. പാമ്പുകളെക്കുറിച്ചുള്ള വിചിത്രമായ കഥകളെല്ലാം അവർ അതുപോലെ വിശ്വസിക്കുന്നു. ഒരു പാമ്പിനെ കണ്ടെത്തിയാൽ പെട്ടെന്ന് അതിനെ കൊല്ലേണ്ടതാണെന്ന് നാം കരുതുന്നു. പോസ്റ്റ്

പാമ്പിനെ ഉപദ്രവിക്കരുത്



മാൻ, തോട്ടക്കാരൻ, കൃഷി സ്ഥലത്ത് കഴിയുന്ന അമ്മാവൻ, വിനോദയാത്രക്കുപോയ സഹോദരൻ— അങ്ങനെ പലരും പാമ്പുകളെ കൊന്നകാര്യം നിങ്ങൾ പലപ്പോഴും കേൾക്കുന്നു. ധീരതയുടെ പ്രകടനമായാണ് അത് അംഗീകരിക്കപ്പെടാറ്. എന്തുകൊണ്ട് നമുക്ക് പാമ്പുകളെ അവയുടെ വഴിക്ക് വിട്ടുകൂടാ?

പാമ്പുകളെ കൊല്ലുന്നതിന് മറ്റൊരു കാരണം കൂടിയുണ്ട്— അവയുടെ തോൽ. പാമ്പിൻെറ തോൽ ഊറയ്ക്കിടുകയോ സംസ്ക്കരിക്കുകയോ ചെയ്തശേഷം പഴ്സ്, കൈസഞ്ചി, ബൽറ്റ്, ഷൂസ് എന്നിവ ഉണ്ടാക്കാൻ ഉപയോഗിക്കുന്നു. പാമ്പിൻ തോലിൻെറ കയറ്റുമതി ഇപ്പോൾ നിയമവിരുദ്ധമാണ്. ആരെങ്കിലും പാമ്പിൽതോലിൽ നിർമിച്ച ഉല്പന്നങ്ങൾ വാങ്ങുന്നത് നിങ്ങളുടെ ശ്രദ്ധയിൽപെട്ടാൽ അവരെ നിരുത്സാഹപ്പെടുത്തുക. അങ്ങനെ

തോലിനുവേണ്ടി പാമ്പിനെ കൊല്ലുന്നത് കുറ്റകരമാണ്



ചെയ്യുകവഴി നിങ്ങൾ ഒരു മൂർഖ ന്റേറയോ ചേരയുടേയോ മണ്ണൂലി പ്പാമ്പിന്റേറയോ ജീവൻ രക്ഷിക്കുക യാവും. പാമ്പുകളെ അവയുടെ തോ ലിനായി ഉപയോഗിക്കണമെങ്കിൽ അവയുടെ എണ്ണം വേണ്ടവിധം തിട്ട പ്പെടുത്തിയശേഷം ശാസ്ത്രീയമാ യിവേണം അത് ചെയ്യാൻ.

പാമ്പുകൾ നമുക്ക് എന്തെല്ലാംത രത്തിൽ ഉപകരിക്കുന്നുണ്ട്? ഓരോ വർഷവും ഇന്ത്യയിൽ ഉല്പാദിപ്പി ക്കപ്പെടുന്ന ഭക്ഷ്യസാധനങ്ങളുടെ പകുതിയോളം തിന്നൊടുക്കുന്ന എലികളെ അവ പിടിച്ചുതിന്നുന്നു. എലികളെ ഭക്ഷിക്കുന്ന ഗിരിവർഗ വിഭാഗമായ ഇരുളന്മാർ ഒരൊറ്റ എലിമാളത്തിൽ പത്ത് കിലോ നെ ല്ലോ നിലക്കടലയോവരെ കണ്ടെ ത്തിയിട്ടുണ്ട്. പക്ഷികൾ, ചീങ്കണ്ണി, കുറുക്കൻ തുടങ്ങി എലികളെ തി

ഇരുളന്മാർ എലിമാളത്തിൽ നിന്ന് ധാന്യങ്ങൾ ശേഖരിക്കുന്നു





മൂർഖൻ എലിയെ വിഴുങ്ങുന്നു

ന്നുന്ന മറ്റ് പല ജീവികളുമുണ്ട്. പക്ഷേ എലിയെ പിന്തുടർന്ന് മാളത്തിൽ കടന്ന് അവയെ പിടികൂടാൻ പാമ്പുകൾക്ക് മാത്രമേ കഴിയൂ. മാളത്തിൽ കടന്ന് എലിയെ കൊന്നുതിന്നുന്ന പാമ്പ് പലപ്പോഴും മാളം സ്വന്തമാക്കുന്നു. പെരുമ്പാമ്പുകൾ മിന്നൽവേഗത്തിൽ പെരുച്ചാഴിയെ പിടികൂടി അവയുടെ ചുരുളുകൾക്കിടയിൽ അതിനെ ഞെരുക്കുന്നതും, ചെറിയ മരംകയറി പാമ്പ് ചുണ്ടെലികളേയും എലിക്കുഞ്ഞുങ്ങളേയും പിടികൂടുന്നതും, സമർഥമായി നിർമിച്ച എലിമാളങ്ങളിൽ മണ്ണൂലിപ്പാമ്പുകൾ ഇഴഞ്ഞുകയറുന്നതും, ഞങ്ങൾ കണ്ടിട്ടുണ്ട്. എലികളുടെ എണ്ണം നിയന്ത്രിക്കാനുള്ള പ്രകൃതിയുടെ മാർഗം ആധുനികസാങ്കേതികവിദ്യ സ്വായത്തമാക്കിയിട്ടുള്ള മനുഷ്യൻെറ തന്ത്രങ്ങളേക്കാൾ കൂടുതൽ കാര്യക്ഷമമാണ്. ഇന്നുവരെ കണ്ടുപിടിക്കപ്പെട്ടിട്ടുള്ളവയിൽവച്ച് ഏറ്റവും കാര്യക്ഷമമായ എലിക്കെണിയാണ് പാമ്പുകൾ.

മനുഷ്യരെ മറ്റൊരുവിധത്തിലും പാമ്പുകൾ നേരിട്ട് സഹായിക്കുന്നുണ്ട്. ഔഷധങ്ങളുണ്ടാക്കാൻ ഉപയോഗിക്കുന്ന ചില രാസവസ്തുക്കൾ അവയുടെ വിഷത്തിലടങ്ങിയിട്ടുണ്ട്. തീവ്രമായ വേദനക്കുള്ള ഔഷധമായ “കൊബ്രോക്സിൻ” ഉണ്ടാക്കാൻ മൂർഖൻ പാമ്പിൻെറ വിഷം ഉപയോഗിച്ചുവരുന്നുണ്ട്. പാ

മ്പിൻ വിഷത്തിൽ ഒട്ടനവധി ടോക്സിനുകളും മാംസ്യങ്ങളും ദീപനരസങ്ങളും അടങ്ങിയിട്ടുണ്ട്. പാമ്പിന്റെ 'കവിളിൽ' സ്ഥിതിചെയ്യുന്ന ഒരു ജോടി ഉമിനീർഗ്രന്ഥികളാണ് വിഷം ഉല്പാദിപ്പിക്കുന്നത്. പാമ്പ് കടിക്കുമ്പോൾ പൊള്ളയായ ഒരു ജോടി വിഷപ്പല്ലുകൾ ഉപയോഗിച്ച് അത് വിഷം കുത്തിവയ്ക്കുന്നു. പ്രതിരോധത്തിന് തയ്യാറെടുക്കുകയോ ഓടി രക്ഷപ്പെടുകയോ ചെയ്യുന്നതിന്മുൻപ് ഇരയെ പെട്ടെന്ന് കൊല്ലാൻ ഇത് സഹായിക്കുന്നു.

പാമ്പിൻ വിഷത്തിനുള്ള ചികിത്സക്ക് ഉപയോഗിക്കുന്ന പ്രതിവിഷം നിർമിക്കാൻ പ്രയോജനപ്പെടുന്നുവെന്നതാണ് പാമ്പിൻവിഷത്തിന്റെ മറ്റൊരുപയോഗം.



മൂർഖന്റെ വായ് - വിഷസഞ്ചിയും വിഷപ്പല്ലും

സസ്യങ്ങളേയും ജന്തുക്കളേയും ജീവിതചക്രത്തിൽ ബന്ധിപ്പിക്കുന്ന സുപ്രധാന കണ്ണിയാണ് പാമ്പുകൾ. ഈ ചങ്ങലയിലെ ഒരു കണ്ണിയുടെപോലും നഷ്ടം ഭൂമുഖത്തുള്ള മുഴുവൻ ജീവജാലങ്ങൾക്ക് വിനാശകരമായിരിക്കും.

# പാമ്പിനെക്കുറിച്ചുള്ള കെട്ടുകഥകൾ

നിങ്ങളുടെ സുഹൃത്തുക്കൾക്കും ബന്ധുക്കൾക്കും പാമ്പുകളെക്കുറിച്ച് വിസ്മയകരമായ കഥകൾ പറയാനുണ്ടാവും. "ഈ പാമ്പ് വാലുകൊണ്ട് കൊത്തും," അല്ലെങ്കിൽ "ആ പമ്പ് മനുഷ്യരുടെ കണ്ണ് കൊത്തിപ്പറിക്കും" എന്നെല്ലാം. പക്ഷേ പാമ്പുകളുടെ ജീവചരിത്രത്തെക്കുറിച്ച് പഠിക്കുമ്പോൾ ഇത്തരം കഥകളെല്ലാം എത്ര അപഹാസ്യമാണെന്ന് നിങ്ങൾക്ക് ബോധ്യമാവും.

ഉദാഹരണത്തിന് പാമ്പ് പാൽ കുടിക്കുമെന്നാണ് പലരും കരുതിയിരിക്കുന്നത്. ചിലർ 'സ്നേക്ക്പാർക്കിൽ' പാൽ കൊണ്ടുവന്നിട്ടുണ്ട്. അത് ജീവനക്കാർക്ക് കാപ്പി തയ്യാറാക്കാനാണ് ഉപയോഗിച്ചതെന്ന് എനിക്ക് സമ്മതിക്കേണ്ടിവരും! ദാഹിച്ചുവലഞ്ഞ പാമ്പ് ചിലപ്പോൾ ഒരു കവിൾ പാൽ കുടിച്ചേക്കാം. പക്ഷേ അത് പാമ്പുകളുടെ പ്രകൃത്യാ ഉള്ള ഭക്ഷണമല്ലതന്നെ. കാട്ടിൽ എവിടെനിന്നാണ് പാമ്പുകൾക്ക് പാൽ ലഭിക്കുക? അങ്ങനെയാണെങ്കിൽ കടുവ ഓറഞ്ചുനീര് കുടിക്കുമെന്നും നിങ്ങൾക്ക് പറയാനാവും! പശു, ആട് എന്നിവയുടെ അകിടിൽനിന്ന് പാമ്പ് പാൽ കുടിക്കുമെന്നാണ് ചിലയാളുകളുടെ വാദം. പാമ്പുകളുടെ പല്ലിന് നല്ല മൂർച്ചയാണ്. ഒരു പശുവും ആ വേദന സഹിക്കാൻ നിന്നുകൊടുക്കുകയില്ല. തികച്ചും സത്യവിരുദ്ധമെങ്കിലും വളരെ പ്രചാരം സിദ്ധിച്ച മറ്റൊരു കെട്ടുകഥയാണ് മൂർഖൻ ചേരയുമായി ഇണചേരുമെന്നത്. സ്വന്തം വർഗക്കാരുമായി മാത്രമേ ഒരു പാമ്പ് ഇണചേരുകയുള്ളൂ. ഒരുപക്ഷേ തടങ്കലിൽ വളർത്തുന്ന പാമ്പുകൾക്കിടയിൽ സങ്കരവർഗസംഭോഗം നടന്ന സംഭവങ്ങളുണ്ടാവാം. പക്ഷേ അത് പ്രകൃത്യാ സംഭവിക്കുന്ന രീതിയല്ല.

ഈ കെട്ടുകഥകൾ പാമ്പുകൾക്ക് വളരെയേറെ ദോഷം ചെയ്യുന്നുണ്ട്. എളുപ്പം ഇണങ്ങുന്ന, കണ്ടാൽ ദയ തോന്നുന്ന പച്ചോലപ്പാമ്പിനെ, ആളുകളുടെ കണ്ണ് കൊത്തിപ്പറിക്കുന്ന ജീവി എന്നപേരിൽ പരക്കെ ഭയപ്പെടുന്നു. തമിഴിൽ ഇതിനെ കൺകുത്തിപ്പാമ്പ് എന്നാണ് വിളിക്കുന്നത്. പുറത്ത് പിത്തളയുടെ നിറമുള്ള മരംകയറിപ്പാമ്പ് വളരെ വിരളമായേ കടിക്കാറുള്ളൂ. കടി



പച്ചിലപ്പാമ്പ്

ച്ചാൽതന്നെ ഇതൊരു വിഷപ്പാമ്പല്ല താനും. പക്ഷേ, ഇതിനെക്കുറിച്ച് തികച്ചും യുക്തിഹീനമായ ഒരു വിശ്വാസമുണ്ട്. ആരെയെങ്കിലും കടിച്ചശേഷം ഉയരമുള്ള ഒരു മരത്തിൽ കയറി കടിയേറ്റ ആളുടെ ശവദാഹത്തിനായി ഈ പാമ്പ് കാത്തിരിക്കുമെന്നാണ് വിശ്വാസം! ഇരതേടുക, മെന്നാണ് വിശ്വാസം! ഇരതേടുക, വിശ്രമിക്കുക, ശത്രുക്കളിൽനിന്ന് രക്ഷപ്പെടുക എന്നിവയ്ക്ക് അപ്പുറം ചിന്തിക്കാൻ കഴിയുന്ന ഒരു മസ്തിഷ്ക്കം പാമ്പുകൾക്കില്ല. മനുഷ്യരെപ്പോലെ മുൻകൂട്ടി ചിന്തിക്കുകയും പദ്ധതികൾ ആസൂത്രണം ചെയ്യുകയും പാമ്പുകൾക്ക് സാധ്യമല്ല. അതുകൊണ്ട് പക, അസൂയ തുടങ്ങി സങ്കീർണമായ വികാരങ്ങൾ പാമ്പുകളുടെമേൽ അടിച്ചേൽപ്പിക്കുന്നത് അന്യായമാണ്. എലിയെ എപ്പോൾ പിന്തുടരണം, വെള്ളം എവിടെ ലഭിക്കും, തുടങ്ങിയ കാര്യങ്ങൾ ഓർമിപ്പിക്കുന്ന ചെറിയ, ലളിതമായ മസ്തിഷ്ക്കമാണ് പാമ്പുകൾക്കുള്ളത്. കൂടുതൽ സങ്കീർണമായ മറ്റു കാര്യങ്ങളൊന്നും അതിന് മനസ്സിലാവുകയില്ല.

പാമ്പുകളെക്കുറിച്ചുള്ള കെട്ടു

കഥകൾ മറ്റു രാഷ്ട്രങ്ങളിലുമുണ്ട്. അമേരിക്കയിൽ വളയപ്പാമ്പുകളെക്കുറിച്ച് പറയാറുള്ളത്, വാൽ വായിൽകടത്തി സ്വയം ഒരു വളയമായി മാറി, അത് ആളുകൾക്ക് പിന്നാലെ ഉരുണ്ടുചെല്ലുമെന്നാണ്.

പാമ്പുകളെക്കുറിച്ച് കെട്ടുകഥകളുണ്ടാകുന്നതിന് ലളിതവും ന്യായവുമായ ഒരു കാരണമാണുള്ളത്. ഒരുപക്ഷേ, പീഡിപ്പിക്കപ്പെട്ട ഒരു പച്ചിലപ്പാമ്പ് ആരുടെയെങ്കിലും കണ്ണിൽ കൊത്തിയിട്ടുണ്ടാവും. എല്ലാ പാമ്പുകൾക്കും ഗന്ധഗ്രന്ഥികളുണ്ട്. ക്ഷോഭം കൊള്ളുമ്പോൾ പാമ്പ് ഈ ഗ്രന്ഥിയിൽനിന്ന് ഒരു ഗന്ധം പുറത്തുവിടുന്നു. കൊല്ലപ്പെടുകയോ മുറിവേൽക്കുകയോ ചെയ്യുമ്പോഴും പാമ്പ് ഈ ഗന്ധം വിസർജിക്കുന്നു. അടുത്തുള്ള മറ്റ് പാമ്പുകൾ ഈ ഗന്ധം മണത്തറിഞ്ഞ് കാര്യമന്വേഷിക്കാൻ എത്തിയേക്കാം. പാമ്പിനെ കൊന്നയാളോട് പ്രതികാരം തീർക്കാനല്ല തീർച്ചയായും അവ എത്തുന്നത്. ഇതിൽനിന്നാവണം നിങ്ങൾ ഒരു പാമ്പിനെ കൊന്നാൽ അതിന്റെ ഇണ നിങ്ങളോട് പകവീട്ടാൻ എത്തുമെന്ന പരക്കെ അറിയപ്പെടുന്ന വിശ്വാസം ഉടലെടുത്തത്.

പാമ്പുകളെക്കുറിച്ച് പഠിക്കാനുള്ള ഏകവഴി, നിങ്ങൾ മനസ്സിലാക്കിയിരിക്കുന്ന വിവരങ്ങൾ ഒരു പുസ്തകത്തിലെ വിവരങ്ങളുമായോ പാമ്പുകളെക്കുറിച്ച് പഠിച്ച ഒരാൾ നൽകുന്ന വിവരങ്ങളുമായോ ഒത്തുനോക്കുകയെന്നതാണ്.

# പാമ്പുപിടുത്തക്കാർ

പാമ്പിനെ കണ്ടാൽ പേടിച്ചോടാൻ തയ്യാറാണ് മിക്കവരും. പക്ഷേ പാമ്പിനെ തേടിനടക്കുന്ന ചിലരുമുണ്ട്. വർഷംതോറും ദശലക്ഷക്കണക്കിന് പാമ്പിൻതോൽ ഇന്ത്യയിൽ നിന്ന് കയറ്റി അയക്കപ്പെടുമ്പോൾ ചില ആളുകൾ പാമ്പുപിടുത്തം തൊഴിലായിത്തന്നെ സ്വീകരിക്കുന്നു. കരയിൽ കണ്ടുവരുന്ന ചേര, മൂർഖൻ, ചേനത്തണ്ടൻ, പെരുമ്പാമ്പ്, മണ്ണൂലിപ്പാമ്പ് തുടങ്ങിയ വലിയ ഇനം പാമ്പുകളെയാണ് അവർ സാധാരണ പിടികൂടുന്നത്.

ദക്ഷിണേന്ത്യയിൽ തമിഴ്നാട്ടിലെ ഇരുളവർഗക്കാരാണ് കയറ്റുമതിക്കുള്ള പാമ്പിൻതോൽ മിക്കവാറും ശേഖരിക്കുന്നത്. പാമ്പുകളെ കണ്ടെത്താനുള്ള അവരുടെ വിസ്മയകരമായ സാമർത്ഥ്യം പ്രശംസനീയംതന്നെ. മണ്ണിലൂടെ ഒരു പാമ്പ് ഇഴഞ്ഞ അടയാളം ദൃഷ്ടിയിൽപെട്ടാൽ, കുനിഞ്ഞിരുന്ന് ആ അടയാളം പരിശോധിച്ചശേഷം കേവലം പത്തുനിമിഷങ്ങൾക്കുമുമ്പ് ഒരു ചെറിയ മൂർഖൻ ഇതിലേ കടന്നുപോയി എന്ന് അവർക്ക് പറയാനാവും. അയാൾ ആ അടയാളത്തെ പിന്തുടർന്ന്, നൂറ് മീറ്റർ അപ്പുറത്ത് കുറ്റിക്കാട്ടിൽ ചെറിയൊരു എലിമാളം കുത്തിപ്പൊളിച്ച് ഒരു മൂർഖനെ പുറത്തെടുത്തിടുമ്പോൾ അതു ദേഷ്യംകൊണ്ട് ചീറ്റുന്നു.

പാമ്പിൻ തോലിൻെറ കയറ്റുമതി നിരോധിക്കപ്പെട്ടതുകൊണ്ട് വിഷം ശേഖരിക്കാനായി ചില ഇരുളന്മാർ പാമ്പുകളെ പിടികൂടുന്നു. പൂനെയിലെ സിറം ഇൻസ്റ്റിറ്റ്യൂട്ട്, മദ്രാസിലെ കിംഗ് ഇൻസ്റ്റിറ്റ്യൂട്ട് തുടങ്ങി പ്രതിവിഷം ഉണ്ടാക്കുന്ന ലാബറട്ടറികൾക്ക് അവർ ഇത് വിൽക്കുന്നു. ഇരുളന്മാരുടെ ഒരു പാമ്പുപിടുത്ത സഹകരണസംഘം രൂപീകരിച്ചിട്ടുണ്ട്. പാമ്പുകളെ പിടികൂടി ഇവിടെ കൊണ്ടുവന്ന് മണ്ണുകൊണ്ടുള്ള തണുത്തപാത്രങ്ങളിൽ സൂക്ഷിക്കുന്നു. അവയിൽനിന്ന് മൂന്നുപ്രാവശ്യം വിഷം ശേഖരിക്കുന്നു. പാമ്പിനെ കഴുത്തിൽപിടിച്ച്, ഒരു ഗ്ലാസിൻെറ വായിൽ വലിച്ചുകെട്ടിയിട്ടുള്ള റബ്ബർ ഷീറ്റിൽ വായ് അമർത്തുന്നു. ഭയവും ദേഷ്യവും സഹിക്കാനാവാതെ ആത്മരക്ഷാർഥം പാമ്പ് ഈ റബ്ബർ ഷീറ്റിൽ കൊത്തുന്നു. ഓരോ ആഴ്ച ഇടവിട്ട് ഇങ്ങനെ മൂന്നുപ്രാ



മൂർഖനിൽനിന്ന് വിഷം എടുക്കുന്നു

വശ്യം വിഷം ശേഖരിച്ചശേഷം പാമ്പിനെ കാട്ടിൽ തിരിച്ചുവിടുന്നു. ശേഖരിച്ച വിഷം ഉണക്കിപ്പൊടിച്ച് വില്ക്കുന്നു.

ഒട്ടനവധി സംസ്ഥാനങ്ങളിൽ പാമ്പുപിടുത്തക്കാരായ പ്രത്യേക സമുദായങ്ങളുണ്ട്. മഹാരാഷ്ട്രയിലെ മഹർ സമുദായക്കാർ പ്രതിവിഷ സിറം ഉണ്ടാക്കുന്ന ഹാഫ്കിൻ ഇൻസ്റ്റിറ്റ്യൂട്ടിനുവേണ്ടി ചുരുട്ടമണ്ഡലികളെ പിടികൂടുന്നു.

ഒറീസ്സയിലെ ഭൂവനേശ്വറിനടുത്ത് പാമ്പാട്ടികളുടെ ഒരു ചെറിയ ഗ്രാമമുണ്ട്– പാട്ടിയ. ഈ ഗ്രാമത്തിലെ ദാസ് എന്ന് ഇരട്ടപ്പേരുള്ള പാമ്പുപിടുത്തക്കാർ ഒറീസ്സാതീരത്തെ കണ്ടൽക്കാടുകളിൽനിന്ന് രാജവെമ്പാലകളെ പിടികൂടുന്നതിൽ പ്രത്യേക വൈദഗ്ധ്യം നേടിയവരാണ്. അവർ പാമ്പുകളുടെ വിഷപ്പല്ല് പറിച്ചശേഷം വൻനഗരങ്ങൾതോറും അവയെ പ്രദർശിപ്പിക്കുന്നു.

മറ്റൊരുതരം പാമ്പുപിടുത്തക്കാരുണ്ട്. ഒരിക്കൽ ബോംബെയിലെ

ഞങ്ങളുടെ അയൽവാസി തൻെറ പുരയിടത്തിലെ പാമ്പുകളെയെല്ലാം പിടികൂടാൻ ഒരു 'പാമ്പുപിടുത്തക്കാര'നോട് ആവശ്യപ്പെട്ടു. എല്ലാവരോടും അകന്നുനിൽക്കാൻ ആവശ്യപ്പെട്ടിട്ട് മകുടി വിളിച്ചുകൊണ്ട് പറമ്പിലാകെ അയാൾ ചുറ്റിനടന്നു. പെട്ടെന്ന് കുറ്റിക്കാട്ടിൽ ചാടിവീണ അയാൾ പിടയുന്ന ഒരു മൂർഖനെ വാലിൽ തൂക്കിയെടുത്തു. എല്ലാവരും അമ്പരന്നുനില്ക്കേ സുഹൃത്തിൻെറ ചെറിയ തൊടിയിൽനിന്ന് മൂന്നുനാല് പാമ്പുകളെകൂടി അയാൾ പിടികൂടി. അവ മിക്കവാറും നിരുപദ്രവകാരിയായ മണ്ണൂലിപ്പാമ്പുകളായിരുന്നു. ഈ പാമ്പുകളെല്ലാം അണലികളാണെന്ന് അയാൾ ഞങ്ങളോട് തറപ്പിച്ചു പറഞ്ഞു. മൂർഖൻ പാമ്പിനെ വളരെ അടുത്ത് പരിശോധിച്ചപ്പോൾ അതിൻെറ വിഷപ്പല്ലുകളെല്ലാം മുൻപേ നീക്കംചെയ്തിരിക്കുന്നുവെന്ന് ഞങ്ങൾക്ക് ബോധ്യമായി. ഈ തട്ടിപ്പുവീരൻ സ്വന്തം പാമ്പുകളെ കൂടെ കൊണ്ടുവന്നതായിരുന്നു!

തെരുവിൽ മകുടിയും വട്ടിയുമായി നിങ്ങൾ കാണുന്ന പാമ്പാട്ടികൾ പാമ്പുപിടുത്തക്കാരല്ല. പാമ്പുപിടുത്തക്കാരിൽനിന്ന് മൂർഖനെ വാങ്ങി



പാമ്പാട്ടിയും മൂർഖനും

തൻെറ സുരക്ഷിതത്വത്തിനായി അതിൻെറ വിഷപ്പല്ല് പറിച്ചുകളഞ്ഞ ശേഷമാണ് അയാൾ അവയെ കൊണ്ടുനടക്കുന്നത്. പാമ്പാട്ടി മകുടി ഊതുന്നതനുസരിച്ച് 'നൃത്തംചെയ്യുന്ന'തായി നിങ്ങൾ കാണുന്ന പാമ്പ് യഥാർഥത്തിൽ വളരെ ക്ഷീണിച്ചതും പേടിച്ചരണ്ടതും ജീവിതംതന്നെ മടുത്തതുമായിരിക്കും.

ലോകത്തിലെ പല രാഷ്ട്രങ്ങളിലും പാമ്പുകൾ ആരാധിക്കപ്പെടുന്നുണ്ട്. ഇന്ത്യയിൽ ശിവൻ, വിഷ്ണു എന്നീ ദേവന്മാർ എപ്പോഴും പാമ്പുകളോടൊപ്പമാണ് ചിത്രീകരിക്കപ്പെടുന്നത്. പാമ്പുകടിയുമായി ബന്ധപ്പെട്ട ഒരു ദേവത പോലും ഇന്ത്യയിലുണ്ട്. മഹാരാഷ്ട്രയിലെ ബട്ടീസ് ഷിരാലയിൽ വിളവെടുപ്പ് മഹോത്സവമായ നാഗപഞ്ചമിദിനത്തിൽ, സ്ത്രീകളും പുരുഷന്മാരും കുട്ടികളും അടുത്തയിടെ പിടികൂടിയ മൂർഖനെ പുഷ്പവും നെയ്യും

പാമ്പാട്ടി നാഗപഞ്ചമിദിനത്തിൽ



പണവും അർപ്പിച്ച് പൂജിക്കും. സത്യക്രിസ്ത്യാനികളെ പാമ്പുകടിക്കില്ലെന്നു വിശ്വസിക്കുന്ന ചില ക്രിസ്ത്യൻ വിഭാഗങ്ങൾ ഐക്യനാടുകളിലുണ്ട്. ഇത് പലപ്പോഴും മരണകാരണമായി പരിണമിച്ചിട്ടുണ്ട്.

ബർമയിലെ ഷാൻവർഗക്കാരുടെ ഇടയിൽ വളരെ വിചിത്രമായ ഒരു ആചാരമുണ്ട്. ഒരു പുണ്യദിനത്തിൽ തുറസ്സായ സ്ഥലത്തുകൊണ്ടുവരുന്ന ഒരു രാജവെമ്പാലക്കു ചുറ്റും ആളുകൾ കൂടുന്നു. കൂടയിൽനിന്ന് പുറത്തുവിടുന്ന പാമ്പ് തലയുയർത്തി, പത്തിവിരിച്ച് നിൽക്കുമ്പോൾ ഒരു യുവതി മുന്നോട്ടുവന്ന് പാമ്പിനു മുന്നിൽ കുനിഞ്ഞുനിന്ന് അതിൻെറ പത്തിയിൽ ചുംബിക്കുന്നു.

ചിലയാളുകൾ പാമ്പിനെ തിന്നാറുണ്ട്. ഹോങ്കോംഗിലെ ചില റസ്റ്റോറണ്ടുകളിൽ ജീവനുള്ള പാമ്പുകളെ നിറച്ച കൂടുകളിൽനിന്ന് നിങ്ങൾ തിരഞ്ഞെടുത്ത പാമ്പിനെ കൊന്ന് ഇഷ്ടാനുസരണം പാചകം ചെയ്ത് ലഭിക്കുന്നു. നമ്മുടെ നാട്ടിൽ വടക്കുകിഴക്കൻ പ്രദേശത്തെ 'ചക്ക്മ' ഗിരിവർഗക്കാരും തെക്കുപടിഞ്ഞാറൻ പ്രദേശത്തെ 'പോളിയാർ' വർഗക്കാരും പാമ്പുകളെ നിത്യേന ഭക്ഷിക്കുന്നു. പാമ്പിൻെറ നെയ്യും മാംസവും ഔഷധങ്ങളെന്ന നിലയിൽ ഉപയോഗിച്ചുവരുന്നുണ്ട്.

ന്യൂയോർക്കിലെ ബ്രോങ്ക്സ് കാഴ്ചബംഗ്ലാവിൻെറ ചുമതലക്കാരനായിരുന്ന റേമണ്ട് ഡിറ്റ്മാർസ് പാമ്പുകൾക്ക് പ്രചാരം നൽകുന്നതിനും അവയെക്കുറിച്ച് പഠിക്കാൻ യുവാക്കളെ പ്രോത്സാഹിപ്പിക്കുന്നതിനും വളരെ യത്നിച്ചിട്ടുണ്ട്. ഐക്യനാടുകളിലെ യുവാക്കളായ സർപ്പസ്നേഹികൾക്ക് "ലോകത്തിലെ പാമ്പുകൾ" എന്ന അദ്ദേഹത്തിൻെറ പുസ്തകം ആധികാരിക ഗ്രന്ഥം തന്നെയായിരുന്നു. ആഫ്രിക്കയിൽ താമസമുറപ്പിച്ച പി.ജെ.പി. ഇയോണിഡസ് എന്ന ഇംഗ്ലീഷ് ആർമി ഓഫീസർ ധൈര്യശാലിയായ വേട്ടക്കാരനും പാമ്പുപിടുത്തക്കാരനുമായിരുന്നു. മാരകമായ വിഷമുള്ള ആഫ്രിക്കൻ പാമ്പുകളായ മാംബസ്, ബൂംസ്ലാങ്ങ്, പഫ്അഡർ എന്നിവയെ ലോകമെമ്പാടുമുള്ള ജന്തുശാലകൾക്കും വിഷകേന്ദ്രങ്ങൾക്കുമായി അദ്ദേഹം പിടികൂടി.

പക്ഷേ പാമ്പുപിടുത്തക്കാരുടെ ഗുരുവായി പലരും കരുതുന്നത് അടുത്തകാലംവരെ ഫ്ളോറിഡയി

ലെ മിയാമിയിൽ ഒരു സ്നേക്ക് പാർക്ക് നടത്തിയിരുന്ന ബിൽ ഹാസ്റ്റിനെയാണ്. ഇന്ത്യ, പാക്കിസ്ഥാൻ എന്നിവിടങ്ങളിൽനിന്നുള്ള മൂർഖൻ, വെള്ളിക്കെട്ടൻ, തായ്‌ലണ്ടിൽനിന്നുള്ള രാജവെമ്പാല, ആഫ്രിക്കയിൽനിന്നുള്ള പഫ്അഡർ, മംബാസ്, ഓസ്ട്രേലിയയിൽനിന്നുള്ള ടൈഗർസ്നേക്ക്, ടൈപ്പൻ തുടങ്ങിയ നൂറുകണക്കായ പാമ്പുകളിൽനിന്ന് അദ്ദേഹം വിഷം ശേഖരിക്കുന്നു. രാജവെമ്പാലയിൽനിന്ന് വിഷം ശേഖരിക്കുന്ന രീതിയാണ് അദ്ദേഹത്തെ കൂടുതൽ പ്രശസ്തനാക്കിയത്. ബിൽഹാസ്റ്റ് ഒഴികെ മറ്റൊരാളും രാജവെമ്പാലയുടെ വിഷത്തെ അതിജീവിച്ചിട്ടുള്ളതായി ചരിത്രമില്ല. പക്ഷേ, ചെറുപ്പത്തിൽ തന്നെ ചില പാമ്പുകളുടെ വിഷത്തിനെതിരെ പ്രതിരോധശക്തി വളർത്തണമെന്ന് അദ്ദേഹം നിശ്ചയിച്ചു. നമ്മൾ കോളറക്കും ടൈഫോയ്ഡിനുമെതിരെ വാക്സിൻ കുത്തിവക്കുന്നതുപോലെ അദ്ദേഹം പാമ്പിൻ വിഷം തന്റെ ശരീരത്തിൽ കുത്തിവച്ചു. ശരീരം പ്രതിരോധശക്തി ആർജിക്കുന്നതുവരെ അദ്ദേഹം കുത്തിവയ്ക്കുന്ന വിഷത്തിന്റെ അളവ് കൂട്ടിക്കൊണ്ടുവന്നു. രാജവെമ്പാല കടിച്ചപ്പോൾ ഇത് അദ്ദേഹത്തിന്റെ രക്ഷയ്ക്കെത്തി. അല്ലെങ്കിൽ അദ്ദേഹം രക്ഷപ്പെടുമായിരുന്നില്ല. നൂറിലധികം വിഷപ്പാമ്പുകളുടെ കടി അദ്ദേഹത്തിനേറ്റിട്ടുണ്ട്.

← ബിൽഹാസ്റ്റ്

# വിഷപ്പാമ്പുകൾ
## നാല് വമ്പൻമാർ

236 ഇനം പാമ്പുകളാണ് ഇന്ത്യയിലുള്ളത്. വലിപ്പം, വർണ്ണം, സ്വഭാവം എന്നിവയിൽ അവ ഒന്നിനൊന്ന് വ്യത്യസ്തമാണ്. ഇവയിൽ ഏതാണ്ട് അൻപതെണ്ണം വിഷമുള്ള പാമ്പുകളാണെങ്കിലും മിക്കവയും മനുഷ്യന് അപകടകാരികളല്ല. ഉദാഹരണത്തിന് ബംഗാളിലെ മഞ്ഞവരയൻ പാമ്പ് മാരകമായ വിഷമുള്ളതാണെങ്കിലും സാധാരണ കടിക്കാറില്ല. നാല് വമ്പന്മാരെന്ന് നാം വിളിക്കുന്ന മൂർഖൻ, വെള്ളിക്കെട്ടൻ, ചേനത്തണ്ടൻ, ചുരുട്ട മണ്ഡലി (അണലി) എന്നീ പാമ്പുകൾക്കെതിരെ മാത്രമാണ് നാം ജാഗ്രത പാലിക്കേണ്ടത്. നിങ്ങൾ ഇടപഴകാൻ ഇടയുള്ള ഇന്ത്യയിലെ നാല് സാധാരണ വിഷപ്പാമ്പുകൾ ഇവയാണ്. ഈ നാല് വമ്പന്മാരെ അകറ്റി നിർത്താൻ പ്രത്യേകം ശ്രദ്ധിക്കുക. അവയെ അവയുടെ വഴിക്കുവിടുക, പാമ്പുകളും അതുതന്നെ ചെയ്യും.

ഏറ്റവും പ്രശസ്തമായ പാമ്പുകളിലൊന്നായ മൂർഖനെ നമുക്കെല്ലാം പരിചയമുണ്ട്. ഭയചകിതനാവുമ്പോൾ മൂർഖൻ തല ഉയർത്തി, തന്റെ വാരിയെല്ലുകൾ വിടർത്തുന്നു. ഇതാണ് അതിന്റെ പ്രസിദ്ധമായ പത്തി. ഇത് ഒരു 'പ്രതിരോധപ്രകടനം' ആണെന്നാണ് പറയാറ്. ഉയർന്നുനിന്ന്, താൻ ഏറെ അപകടകാരിയാണെന്ന് ശത്രുക്കളെ ധരിപ്പിക്കാനാണ് അത് ശ്രമിക്കുന്നത്.

ഇന്ത്യൻ ഉപഖണ്ഡത്തിൽ മൂന്നുതരം മൂർഖൻ പാമ്പുകളുണ്ട്. ഒരു കണ്ണട അടയാളമുള്ളവ, രണ്ട് കണ്ണട അടയാളമുള്ളവ, കറുത്ത നിറമുള്ളവ. രാജവെമ്പാല തല ഉയർത്തി നിൽക്കുകയും പത്തി വിരിക്കുകയും ചെയ്യുമെങ്കിലും അത് മൂർഖനല്ല; മൂർഖനോട് ബന്ധമുണ്ടെന്നുമാത്രം. ആഫ്രിക്കയിലും തെക്കുകിഴക്കൻ ഏഷ്യയിലും കണ്ടുവരുന്ന വിഷം തുപ്പുന്ന മൂർഖൻ, സിറിഞ്ചിൽ നിന്ന് വെള്ളം ചീറ്റുന്നതുപോലെ വിഷപ്പല്ലിൽനിന്ന് വിഷം ചീറ്റുന്നു. ശത്രുവിന്റെ കണ്ണിനെ ലക്ഷ്യമാക്കി വിഷം ചീറ്റിയശേഷം, ശത്രു കണ്ണ് ചിമ്മുമ്പോൾ പാമ്പ് രക്ഷപ്പെടുന്നു.

മൂർഖൻ പാമ്പുകൾ തോലിനായി ഇന്ത്യയിൽ വ്യാപകമായി വേട്ടയാടപ്പെടുന്നു. ഇത് അവയെ വളരെയേറെ ഭയവും അടക്കവും ഉള്ളവയാക്കിമാറ്റിയിട്ടുണ്ട്. സായാഹ്നങ്ങ



സാധാരണ മൂർഖൻ

ളിൽ അവ നെൽപ്പാടങ്ങൾക്കരികിൽ എലികളേയും മറ്റും തേടി ഇറങ്ങുന്നു. വളരെ വിരളമായി വനങ്ങളിൽ നിങ്ങൾ മൂർഖൻ പാമ്പുകളെ കണ്ടെത്തിയേക്കുമെങ്കിലും കൃഷിയിടങ്ങളിലാണ് സാധാരണ അവയെ കണ്ടുവരാറ്. കാരണം അവിടെയാണല്ലോ എലികൾ സുലഭം.

ജൂൺമുതൽ ഓഗസ്റ്റുവരെയുള്ള മാസങ്ങളിൽ മൂർഖൻ 10 മുതൽ 30വരെ മുട്ടകളിടുന്നു. രണ്ട് മാസങ്ങൾക്കുശേഷം അവ വിരിയുന്നതുവരെ പെൺപാമ്പ് മുട്ടകൾക്ക് കാവലിരിക്കുന്നത് പാമ്പുപിടുത്തക്കാരായ ഇരുളന്മാർ കണ്ടിട്ടുണ്ട്. മൂർഖന്റെ മുട്ടകൾ ചിതൽപുറ്റിലും എലിമാളങ്ങളിലും മൺചിറകളിലും മരപ്പൊത്തിലും ഞങ്ങൾ കണ്ടിട്ടുണ്ട്.

വെള്ളിക്കെട്ടനെ തിരിച്ചറിയാൻ വളരെ എളുപ്പമാണ്. വെള്ളിക്കെട്ടന്റെ നീലച്ഛായ കലർന്ന കറുപ്പു

നിറത്തോടുകൂടിയ ശരീരത്തിൽ കുറുകെ വെള്ളനിറമുള്ള വരകൾ കാണാം. തല ചെറുതാണ്. വെള്ളിക്കെട്ടൻ $1^1/_2$ മീറ്റർവരെ നീളം ആർജിക്കുന്നു. നാല് പാമ്പുകളിൽ ഏറ്റവും അപകടകാരിയാണ് വെള്ളിക്കെട്ടൻ. വെള്ളിക്കെട്ടൻെറ വിഷം മൂർഖൻെറ വിഷത്തേക്കാൾ പത്തിരട്ടി ശക്തി ഏറിയതാണ്. ഏഷ്യയിൽ, കരയിൽ ജീവിക്കുന്ന പാമ്പുകളിലേറ്റവും വിഷമുള്ള ഇനം വെള്ളിക്കെട്ടനാണ്.

വെള്ളിക്കെട്ടൻ രാത്രിഞ്ചരനാണ്; പകൽ വിശ്രമിക്കുന്നു. ഇന്ത്യയിലാകെ കണ്ടുവരുന്ന ഈ പാമ്പ് എലിമാളങ്ങളിലോ, മെറ്റലും കല്ലും മറ്റും കൂട്ടിയിട്ടിരിക്കുന്നതിനിടക്കുള്ള ദ്വാരങ്ങളിലോ ജീവിക്കുന്നു. വെള്ളിക്കെട്ടൻ സ്വവർഗക്കാരെത്തന്നെ തിന്നുന്ന പ്രകൃതക്കാരനാണ്. എലി, ഗൗളി, പക്ഷികൾ എന്നിവയേയും അവ ഭക്ഷിക്കും. പെൺപാമ്പ് 10

ചേനത്തണ്ടൻെറ വിഷപ്പല്ല്



മുതൽ 15 വരെ മുട്ടകളിടും. മൂർഖനെപ്പോലെ വെള്ളിക്കെട്ടനും മുട്ടകൾ വിരിയുന്നതുവരെ അവയ്ക്കരികിൽനിന്ന് നീങ്ങുകയില്ല.

ചേനത്തണ്ടൻ വണ്ണവും ഏറെ ഭാരവുമുള്ള പാമ്പാണ്. അപകടം നേരിടുമ്പോൾ അസാധാരണ വേഗതയിൽ നീങ്ങാൻ അവയ്ക്ക് കഴിയും. ആക്രമിക്കപ്പെട്ടാൽ ഒരു സ്പ്രിംഗ്പോലെ കുതിച്ചുചാടി മുഴുവൻ ശക്തിയോടെ അവ തിരിച്ചടിക്കും. ശരീരത്തിലെ ചങ്ങലപോലുള്ള അടയാളങ്ങളും പരന്ന് ത്രികോണാകൃതിയിലുള്ള തലയും ചേനത്തണ്ടനെ തിരിച്ചറിയാൻ സഹായിക്കുന്നു. എലികളേയും മറ്റ് ഇരകളേയും പെട്ടെന്ന് കൊല്ലാൻ സഹായിക്കുന്ന നീളമേറിയതും അകത്തേക്ക് വളഞ്ഞതുമായ വിഷപ്പല്ലുകൾ ഇവയ്ക്കുണ്ട്. മറ്റു പാമ്പുകളെപ്പോലെതന്നെ ചേനത്തണ്ടനും അവയെ ഉപദ്രവിച്ചെങ്കിൽമാത്രമേ കടിക്കുകയുള്ളു. ചിലപ്പോൾ ഉപദ്രവിച്ചാൽതന്നെ അവ കടിക്കാറില്ല. കഴിഞ്ഞവർഷം മാന്യനായ ഒരു ചേനത്തണ്ടനുമായി ഞങ്ങൾ ചെറുതായൊന്ന് ഉരസി. രാത്രിയിൽ നായ്ക്കൾ കുരയ്ക്കുന്നതുകേട്ട് റോം പുറത്തിറങ്ങി. വരാന്തയിൽനിന്ന് താഴേക്കിറങ്ങിയ അദ്ദേഹം പരുപരുത്ത എന്തിലോ ചവിട്ടി. ശബ്ദം കേട്ട്, റോം മുകളിലേക്ക് ഒരൊറ്റച്ചാട്ടം. ഏതാണ്ട് ഒരുമീറ്റർ നീളമുള്ള വമ്പൻ ചേനത്തണ്ടനിൽനിന്ന് അര മീറ്റർ അകലെയാണ് അദ്ദേഹം നിന്നത്! ചേനത്തണ്ടന്റെ ശരീരത്തിൽ ബലമായി ചവിട്ടി ഇറങ്ങിയപ്പോൾ തിരിഞ്ഞുകടിക്കാൻ പാമ്പിന് ആവശ്യംപോലെ സമയമുണ്ടായിരുന്നു. രാത്രിയിൽ പുറത്തിറങ്ങുമ്പോൾ എപ്പോഴും ലൈറ്റ് കൊണ്ടുനടക്കണമെന്ന് ഈ സംഭവം ഞങ്ങളെ പഠിപ്പിച്ചു. ഇരുളന്മാരൊന്നിച്ച് പാമ്പിനെതേടി അലഞ്ഞപ്പോൾ, ചേനത്തണ്ടൻ തുറസ്സായ കുറ്റിക്കാടുകളാണ് ഏറ്റവും അധികം ഇഷ്ടപ്പെടുന്നതെന്ന് ഞങ്ങൾ മനസ്സിലാക്കി. കൃഷിയിടങ്ങൾക്കുചുറ്റും വേലികെട്ടാൻ ഉപയോഗിക്കുന്ന കള്ളിച്ചെടികൾക്കിടയ്ക്ക് കഴിയാനും അവയ്ക്ക് ഇഷ്ടമാണ്. ചേനത്തണ്ടൻ മിക്കവാറും എലികളെയാണ് ഭക്ഷിക്കുന്നത്. ഈ പാമ്പ് ഓരോ തവണയും 20 മുതൽ 40വരെ കുഞ്ഞുങ്ങളെ പ്രസവിക്കുന്നു. കാണാൻ വളരെ ഭംഗിയുള്ള വർണപ്പകിട്ടാർന്ന ഈ പാമ്പിൻകുഞ്ഞു



അണലി

ങ്ങൾക്ക് ജനിക്കുന്നസമയം മുതൽ വിഷപ്പല്ലുകളും വിഷവും ഉണ്ട്.

ചുരുട്ട മണ്ഡലി(അണലി)യാണ് നാലുവമ്പന്മാരിൽ ഏറ്റവും ചെറുത് (ദക്ഷിണേന്ത്യയിൽ അവ 30 സെ.മീ. മാത്രമേ നീളംവയ്ക്കുന്നുള്ളു). ചുരുട്ടമണ്ഡലികളുടെ ശരീരത്തിൽ തവിട്ടും വെള്ളയും കലർന്ന പുള്ളികളുണ്ട്. തല പരന്നതാണ്. തുറസ്സായ സ്ഥലങ്ങളിലും പാറക്കൂട്ടങ്ങൾക്കിടയിലും കുറ്റിക്കാടുകളിലുമാണ് ചുരുട്ട മണ്ഡലികളെ സാധാരണ കണ്ടുവരാറ്.

ഭാരതത്തിൽ ജീവിക്കുന്ന നമ്മൾ വിഷകാരികളായ നാല് വമ്പൻമാരെ തിരിച്ചറിയാൻ പഠിക്കേണ്ടത് വളരെ അത്യാവശ്യമാണ്. മറ്റു പാമ്പുകളുമായി അവയ്ക്ക് സാദൃശ്യമുള്ളതുകൊണ്ട് തെറ്റ് പറ്റാനുള്ള സാധ്യത

വളരെയേറെയാണ്. ആദ്യത്തെ നോട്ടത്തിൽ മൂർഖൻ പാമ്പിന് വിഷമില്ലാത്ത ചേരയോട് സാദൃശ്യമുണ്ടാകും. പക്ഷേ, ചേരയ്ക്ക് കൂടുതൽ കൂർത്ത തലയും വലിയ കണ്ണുകളുമാണുള്ളത്. മൂർഖന് താരതമ്യേന വൃത്താകൃതിയിലുള്ള തലയാണുള്ളത്. വെള്ളിക്കെട്ടൻ പലപ്പോഴും നിരുപദ്രവകാരിയായ ഓലച്ചുരുട്ടയായി തെറ്റിദ്ധരിക്കപ്പെടാറുണ്ട്. ചേനത്തണ്ടനെ മലമ്പാമ്പായും, ചുരുട്ടമണ്ഡലിയെ നീളമേറി വണ്ണം കുറഞ്ഞ പൂച്ചക്കണ്ണൻ പാമ്പായും തെറ്റിദ്ധരിക്കാറുണ്ട്.

കറുത്ത വളവളപ്പൻ



## മറ്റു വിഷപ്പാമ്പുകൾ

ഇന്ത്യയിൽ സാധാരണ കണ്ടുവരുന്നതും നിങ്ങൾ ജാഗ്രത പാലിക്കേണ്ടതുമായ പാമ്പുകളാണ് മുൻപ് വിവരിച്ച നാല് വമ്പൻമാർ. പക്ഷേ, വളരെ വിരളമായെങ്കിലും നിങ്ങൾ കണ്ടുമുട്ടാനിടയുള്ള മറ്റുചില പാമ്പുകളുമുണ്ട്. പാമ്പുകളെ ശേഖരിക്കുന്നവർ, ചില പ്രത്യേക വനങ്ങൾ സന്ദർശിച്ചാണ് കുഴിമണ്ഡലികളെ പിടികൂടുന്നത്. കടൽപ്പാമ്പുകൾ മുട്ടയിടുന്നത് കാണാനായി അവർ ചെറിയ ദ്വീപുകൾ സന്ദർശിക്കാറുണ്ട്. നാല് വമ്പന്മാർക്കു പുറമെ ഭാരതത്തിൽ നാല് പ്രധാനയിനം വിഷപ്പാമ്പുകൾ കൂടിയുണ്ട്.

## കടൽപ്പാമ്പുകൾ

മദ്രാസിനടുത്തുള്ള കടൽത്തീരത്തിനടുത്താണ് ഞങ്ങൾ താമസിക്കുന്നത്. വീടിനു മുന്നിൽ മുക്കുവൻ തങ്ങളുടെ വല വലിച്ചുകയറ്റുന്നത് പലപ്പോഴും ഞങ്ങൾ കണ്ടിട്ടുണ്ട്. കുട്ടയിലേക്ക് മത്സ്യം കുടഞ്ഞിടുന്നതിനിടയ്ക്ക് കടൽപ്പാമ്പുകൾ തലപൊക്കി വരും. മുക്കുവർ പാമ്പിൻെറ നടുക്ക് പിടിച്ച് അവയെ കടലിലേക്ക് തിരിച്ചെറിയും. ഭാരതത്തിലെങ്ങും പ്രതിവിഷസിറം ലഭ്യമല്ലാത്ത ഉഗ്രവിഷകാരിയായ ഈ പാമ്പിനെ എത്ര അശ്രദ്ധമായാണ് മുക്കുവർ കൈകാര്യം ചെയ്യുന്നത്! പക്ഷേ, കടൽപ്പാമ്പുകൾ സാധാരണ കടിക്കാറില്ലെന്നതാണ് സത്യം.

ഇന്ത്യയുടെ കടൽത്തീരങ്ങളിൽ ജീവിക്കുകയും ഇരതേടുകയും ചെയ്യുന്ന 20 ഇനം കടൽപ്പാമ്പുകളെങ്കിലുമുണ്ട്. വളഞ്ഞ മൂക്കുള്ള ഇനവും വരയുള്ള ഇനവും ആണ് ഇവയിൽ സാധാരണ കണ്ടുവരുന്നവ. എല്ലാ കടൽപ്പാമ്പുകൾക്കും പരന്ന തുഴപോലുള്ള വാലുണ്ട്. വെള്ളത്തിൽ നീന്താൻ ഇത് അവയെ സഹായിക്കുന്നു. മത്സ്യങ്ങളാണ് ഇവയുടെ സാധാരണ ഭക്ഷണം. വഴുക്കലുള്ള മീനുകൾ വഴുതിപ്പോകാതെ പെട്ടെന്ന് അവയെ കൊല്ലേണ്ടതിനുപകരിക്കുന്നു, കടൽപ്പാമ്പിൻെറ ശക്തിയേറിയ വിഷം.

കടൽപ്പാമ്പുകളെ കുറിച്ച് നമുക്ക് വളരെ കുറച്ചേ അറിയാവൂ. മിക്കവാറും ഇനങ്ങൾ കുഞ്ഞുങ്ങളെ പ്രസവിക്കുകയാണ് ചെയ്യുന്നത്. പക്ഷേ, ഉഭയജീവിയായ ഒരിനം കടൽപ്പാമ്പ് മുട്ടയിടാനായി കരയിലുള്ള പാറക്കൂട്ടങ്ങളിലും ആൻഡമാൻ പോലുള്ള പ്രദേശങ്ങളുടെ തീ




പരന്ന വാലുള്ള കടൽപ്പാമ്പ്

രത്തുള്ള കൃഷിയിടങ്ങളിലും എത്തുന്നു. ന്യൂഗിനിയയ്ക്കടുത്തുള്ള ലയൺ ദ്വീപിൽ കൊഴിഞ്ഞുവീണ ഇലകളുടെ തണുപ്പ് നുകർന്നുകൊണ്ട് വിശ്രമിക്കുന്ന ഒട്ടേറെ പാമ്പുകളെ ഒരു സായാഹ്നത്തിൽ ഞങ്ങൾ കണ്ടു.

കടൽപ്പാമ്പുകൾക്ക് ശ്വാസം പിടിച്ച് 5 മണിക്കൂർ സമയം വരെ വെള്ളത്തിനടിയിൽ കഴിയാനാവും. 100-ലധികം മീറ്റർ ഇതിന് താഴ്ന്നു പോവാനാവും. സമുദ്രത്തിലെ മറ്റ് ഉരഗജീവികളായ കടലാമകൾ, ചീങ്കണ്ണികൾ എന്നിവയെപ്പോലെ ശരീരത്തിലെ അധികലവണങ്ങൾ പുറത്തുകളയാൻ ഇവയ്ക്കും ചില ഗ്രന്ഥികളുണ്ട്.

## കുഴിമണ്ഡലി

നാസാദ്വാരങ്ങൾക്കും കണ്ണുകൾക്കുമിടയിൽ ചെറിയ കുഴികളുള്ളതുകൊണ്ടാണ് ഈ പാമ്പിനു കുഴിമണ്ഡലി എന്ന് പേരുണ്ടായത്. ഈ കുഴികൾ ഊഷ്മാവ് അളക്കാനുള്ള സംവിധാനമാണ്. ഉഷ്ണരക്തമുള്ള ഒരു ജീവി, ഇവയുടെ സമീപത്തെത്തിയാൽ ഊഷ്മാവിലെ വിത്യാസം ഇവയ്ക്ക് തിരിച്ചറിയാനാവും. ഇന്ത്യയിലെ കാപ്പി-തേയിലത്തോട്ടങ്ങളുള്ള ഉയർന്ന സ്ഥലങ്ങൾ അവയ്ക്ക്ഏററവുംയോജിച്ചതാണ്. 15-ൽ അധികം ഇനം കുഴിമണ്ഡലികളുണ്ട്. അവയുടെകടിയേല്ക്കുക സാധാരണവുമാണ്. പക്ഷേ, വിഷത്തിന് അത്ര ശക്തിയില്ലാത്തതുകൊണ്ട് മരണം സംഭവിക്കാറില്ല. മലബാർ കുഴിമണ്ഡലിയും ഉയർന്ന മൂക്കൻ കുഴിമണ്ഡലിയുമാണ് സാധാരണ കണ്ടുവരുന്ന ഇനങ്ങൾ. തവള, ഗൗളി, ചെറിയ പക്ഷികൾ തുടങ്ങിയവയെയാണ് ഭക്ഷിക്കുന്നത്. ചെറിയ കുഴിമണ്ഡലികൾ തവളകളെയും മററും ആകർഷിക്കുന്നതിന് തങ്ങളുടെ വർണശബളമായ വാൽ ഇളക്കി ഇരയെ മോഹിപ്പിക്കുന്നു. ഇര അടുത്തെത്തു



മലബാർ കുഴിമണ്ഡലി

മ്പോൾ പാമ്പ് അവയെ പിടികൂടു ന്നു. ചില കുഴിമണ്ഡലികൾ മരങ്ങളി ലാണ് ജീവിക്കുന്നത്.

വെള്ളിക്കെട്ടനെപ്പോലെ ചുരുട്ട മണ്ഡലികളും രാത്രിസഞ്ചാരിക ളാണ്. പക്ഷേ ഈർപ്പം നിറഞ്ഞ രാത്രിക്കുശേഷം വെയിലേൽക്കാ നായി അവ കൂട്ടത്തോടെ പുറത്തുവ രുന്നതു കാണാറുണ്ട്. ചുണ്ടെലി, ചെറിയ പക്ഷികൾ, ഗൗളികൾ തുട ങ്ങിയവയാണ് ഇര. ഓരോപ്രാവശ്യ വും 4 മുതൽ 8 വരെ കുഞ്ഞുങ്ങളെ അവ പ്രസവിക്കുന്നു. ജനനസമയ ത്ത് ഇവയുടെ കുഞ്ഞുങ്ങൾക്ക് കേ വലം 8 സെ.മീ. മാത്രമേ നീളമുണ്ടാ വുകയുള്ളു.

## രാജവെമ്പാല

ലോകത്തിലെ വിഷപ്പാമ്പുക ളിൽ വച്ച് ഏറ്റവും വലിപ്പമുള്ള രാജ വെമ്പാലയുടെ ജീവചരിത്രം വളരെ രസകരമാണ്. കൂടുകൂട്ടുകയും ജീ വിതാന്ത്യം വരെ ഒരൊറ്റ ഇണയോ ടൊത്ത് ജീവിക്കുകയും ചെയ്യുന്ന ഏക പാമ്പാണ് ഇത്. ദക്ഷിണേന്ത്യ യിലെ വനങ്ങളിൽനിന്ന് ധാരാളം രാജവെമ്പാലകളെ റോം പിടികൂടു കയുണ്ടായി. ആൻഡമാൻ ദ്വീപുക ളിലെ വനങ്ങളിൽ രാജവെമ്പാലയു ടെ കൂട്ടിൽ പെൺപാമ്പുകളെയും അദ്ദേഹം കണ്ടെത്തുകയുണ്ടായി. വളരെ സൗമ്യസ്വഭാവവമുള്ള ഈ പാമ്പുകൾ അവസരം കിട്ടിയാൽ മനുഷ്യരുടെ സമീപത്തുനിന്ന് തിടു ക്കത്തിൽ ഓടിയകലും. ഇന്ത്യയിൽ,

തണുപ്പേറിയ പശ്ചിമഘട്ടത്തിലും വടക്കുകിഴക്കൻ മലമ്പ്രദേശങ്ങളിലും ഹിമാലയത്തിൻെറ അടിവാരത്തിലുമാണ് രാജവെമ്പാലകളെ കണ്ടുവരുന്നത്. അവയുടെ വാസസ്ഥലങ്ങൾ കാപ്പിത്തോട്ടവും തേയിലത്തോട്ടവുമായി മാറിയതോടെ, പലപ്പോഴും അവയെ കണ്ടെത്തുമ്പോൾ തന്നെ ആളുകൾ വെടിവച്ചു കൊല്ലുന്നു! കൂടുനിർമിക്കാനായി പെൺപാമ്പ് ഇലകൾ നിരത്തി ഒരു കൂന സൃഷ്ടിക്കുന്നു. അവൾ അതിൽ 20-30 മുട്ടകൾ ഇടുന്നു. 60 ദിവസം കഴിഞ്ഞ് മുട്ട വിരിയുന്നതുവരെ പെൺപാമ്പ് കൂടിനകത്തോ സമീപത്തോ കഴിയുന്നു. മുട്ട വിരിഞ്ഞ ഉടൻ തന്നെ തിളങ്ങുന്ന വരകളുള്ള കുഞ്ഞുങ്ങൾ നാലുപാടും ചിതറുന്നു. രാജവെമ്പാലകൾ സ്വന്തം വർഗത്തെതന്നെ ഭക്ഷിക്കുന്നവരാണ്. രാജവെമ്പാലയുടെ കുഞ്ഞുങ്ങൾ നീർക്കോലി, കായൽപ്പാമ്പ്,

പവിഴപ്പാമ്പ്



തുടങ്ങിയ ചെറിയ ഇനം പാമ്പുകളെ ഭക്ഷിക്കും. രാജവെമ്പാല നിബിഡവനങ്ങളിൽ ജീവിക്കുന്നതുകൊണ്ട് മനുഷ്യരുമായുള്ള ഏറ്റുമുട്ടൽ വളരെ കുറവാണ്. രാജവെമ്പാലയുടെ വിഷത്തെ അതിജീവിച്ചിട്ടുള്ളതായി അറിയപ്പെടുന്ന, ചുരുക്കം ചിലരിലൊരാളാണ് ബിൽഹാസ്റ്റ്.

## പവിഴപ്പാമ്പ്

തിളങ്ങുന്ന വർണവും വണ്ണം കുറഞ്ഞ ശരീരവുമുള്ള അപകടകാരികളായ പവിഴപ്പാമ്പുകളുടെ അഞ്ച് ഇനങ്ങൾ ഭാരതത്തിൽ കണ്ടുവരുന്നുണ്ട്. വരകളുള്ള എഴുത്താണി മൂർഖനാണ് ഇവയിൽ ഏറ്റവും വലുത്. ഒരു മീറ്റർ വരെ ഇതിന് നീളമുണ്ടാകും. ഇത് മാരകമായ തോതിൽ വിഷമുള്ള പാമ്പാണ്. സ്കാർലെറ്റ് കിംഗ് സ്നേക്ക് തുടങ്ങി വിഷമില്ലാത്ത ഇനം പാമ്പുകളാണ് എന്നു തെറ്റിദ്ധരിച്ച് അമേരിക്കയിലെ കുട്ടികൾ വർണപ്പകിട്ടാർന്ന ഈ പാമ്പിനെ കയ്യിലെടുത്ത് കളിക്കാറുണ്ട്. ഭാഗ്യവശാൽ കടിയേറ്റ സംഭവം വളരെ വിരളമാണ്.

കുററിക്കാടുകൾ മുതൽ ഹിമാലയം വരെയുള്ള വിഭിന്നങ്ങളായ ചുററുപാടുകളിൽ പവിഴപ്പാമ്പുകൾജീവിക്കും. രാത്രിയിൽ വളരെ സജീവമായി ഇരതേടുന്ന പവിഴപ്പാമ്പ്, പകൽസമയം ഇലകൾ, ജൈവ മണ്ണ്, തടികൾ എന്നിവയ്ക്കടിയിൽ ഉറങ്ങുന്നു. മററു ചെറിയപാമ്പുകളെപ്പോലെ പവിഴപ്പാമ്പുകൾക്കും ശത്രുക്കളിൽ നിന്നു് രക്ഷ നേടാൻ ചില തന്ത്രങ്ങളുണ്ട്. ഉദാഹരണത്തിന്, തലയിൽനിന്ന് ശ്രദ്ധ അകററാനായി നിറപ്പകിട്ടാർന്ന വാൽ അവ അന്തരിക്ഷത്തിൽ വീശിക്കൊണ്ടിരിക്കും.

# പാമ്പുകടി

ഭാരതത്തിൽ പ്രതിവിഷം ഉണ്ടാക്കിത്തുടങ്ങുന്നതിനുമുമ്പ് പാമ്പിൻ വിഷത്തിന് ചികിത്സ ഇല്ലാതിരുന്നതുകൊണ്ട്, വിഷപ്പാമ്പിൻെറ ചെറിയൊരു കടിപോലും മരണത്തിനിടയാക്കുമായിരുന്നു. പക്ഷേ, 1900-കളുടെ ആരംഭത്തിൽ ബോംബെയിലെ ഹാഫ്കിൻ ഇൻസ്റ്റിറ്റ്യൂട്ട് പ്രതിവിഷം നിർമിക്കാനാരംഭിച്ചു. പാമ്പിൻവിഷം ചെറിയ അളവിൽ കുതിരകളിൽ കുത്തിവച്ചാണ് പ്രതിവിഷം ഉത്പാദിപ്പിക്കുന്നത്. വിഷത്തിനെതിരെ പ്രതിരോധശേഷി ആർജിച്ച കുതിരയുടെ രക്തമാണ് പ്രതിവിഷം നിർമിക്കാൻ ഉപയോഗിക്കുന്നത്. പ്രതിവിഷം കുത്തിവച്ച് അരമണിക്കൂറിനകം രോഗിയുടെ അവസ്ഥ മെച്ചപ്പെടുന്നു എന്നതാണ് ജീവരക്ഷകമായ ഈ ഔഷധത്തിൻെറ പ്രാധാന്യം.

പാമ്പിൻവിഷം യഥാർഥത്തിൽ ഉമിനീരിന് രൂപഭേദം സംഭവിച്ച ഒരു രസസ്രാവം തന്നെയാണ്. പാമ്പിൻ വിഷം രണ്ടു തരത്തിലുണ്ട്. ഒന്ന്, ഞരമ്പുകളെ ബാധിക്കുന്നു (മൂർഖൻെറയും അണലിയുടെയും വിഷം) മറ്റേ ഇനം രക്തത്തെ ബാധിക്കുന്നു (മണ്ഡലിയുടെ വിഷം). നാല് വമ്പന്മാരുടെയും വിഷത്തിനെതിരെ, ശക്തിയുള്ള പ്രതിവിഷം ഫലപ്രദമാണ്.

ആർക്കെങ്കിലും വിഷപ്പാമ്പിൻെറ കടിയേറ്റാൽ രണ്ടു കാര്യങ്ങൾ പ്രത്യേകം ഓർമിക്കുക: ആശുപത്രിയെ ശരണം പ്രാപിക്കുക, പ്രതിവിഷം കുത്തിവയ്പിക്കുക. പഴയ നാട്ടുമരുന്നുകൾക്കും മന്ത്രത്തിനുമായി വിലയേറിയ സമയം പാഴാക്കരുത്.

നിങ്ങൾക്ക് പാമ്പുകടി ഏല്ക്കുകയാണെങ്കിൽ ശാന്തത കൈവെടിയാതിരിക്കാൻ ശ്രദ്ധിക്കുക. ഭയചകിതനാവുകയോ ആവേശഭരിതനാവുകയോ ചെയ്യുമ്പോൾ ശരീരത്തിലെ രക്തപ്രവാഹം വർധിക്കുന്നു.

നാട്ടുചികിത്സക്കാരെ സമീപിക്കരുത്



അതോടെ വിഷം കൂടുതൽ വേഗ ത്തിൽ ശരീരം മുഴുവൻ കലരും. മുറിവിനു മുകളിലായി ഒരു തുണി ക്കഷ്ണം കെട്ടണം. കയ്യിൽ കടിയേ റ്റാൽ മുട്ടിനു മുകളിൽ വേണം കെ ട്ടുക. പാദത്തിലോ കണങ്കാലിലോ മുറിവേറ്റാൽ തുടയിൽ കെട്ടണം. കെട്ട് അധികം മുറുകാൻ പാടില്ല. അതിനുള്ളിലൂടെ ഒരു വിരൽ കട ത്താനുള്ള അയവ് കെട്ടിനുണ്ടാവ ണം.

വിഷപ്പാമ്പിൻെറ കടികളെല്ലാം മാരകമാവണമെന്നില്ല. ചില സർപ്പ വിഷങ്ങൾക്ക് (അണലിയുടേതു പോലുള്ള വിഷത്തിന്) ശരീര ത്തിൽ പ്രവേശിച്ചാൽ പോലും ഉടന ടി പ്രത്യാഘാതങ്ങളുണ്ടാവുകയില്ല യെന്നതുകൊണ്ട് ആശുപത്രികളെ ശരണം പ്രാപിക്കുന്നതായിരിക്കും യുക്തിപൂർവകം.

പാമ്പുപിടുത്തക്കാരിൽ പലർക്കും 'വരണ്ട കടി' ഏറ്റിട്ടുണ്ടാവണം



# അപകടകാരികള ല്ലാത്ത പാമ്പുകൾ

## മരകയറിപ്പാമ്പ്



പൂച്ചക്കണ്ണൻ പാമ്പ്

മരകയറിപ്പാമ്പുകൾ വണ്ണം കുറഞ്ഞതും നീളമേറിയതും അതിവേഗം നീങ്ങാൻ ശേഷിയുള്ളതുമാണ്. ഇവയ്ക്ക് വളരെ നല്ല കാഴ്ചശക്തിയുണ്ട്. ഗൗളിയോ മരത്തവളയോ ദൃഷ്ടിയിൽ പെട്ടാൽ അധികം വൈകാതെ അവയെ പാമ്പ് ഓടിച്ചു പിടിക്കുന്നു.

മരകയറിപ്പാമ്പുകളിൽ ഏറ്റവും കൗതുകകരമായത് പറക്കും പാമ്പാണ്. 30 അടിവരെ ഉയരമുള്ള മരത്തിന്റെ മുകളിൽനിന്നും ഈ പാമ്പ് നിലത്തേക്ക് പറന്നുവീഴുമെന്ന് പറഞ്ഞാൽ വിശ്വസിക്കാൻ പ്രയാസമാകും. ശരീരം പരത്തിപ്പിടിച്ച് ഒരു കടലാസ് വാണം പോലെ അത് ഒഴുകിയിറങ്ങും. ഗൗളികൾ, ചുണ്ടെലികൾ തവളകൾ തുടങ്ങിയവയാണു ഭക്ഷണം. കറുപ്പിൽ മഞ്ഞയും വെള്ളയും വരകൾ, ചുവപ്പു പൊട്ടുകൾ — എല്ലാം ചേർന്ന അവയുടെ വർണം വളരെ കൗതുകകരമാണ്. പറക്കും പാമ്പുകൾ ഓരോ

പ്രാവശ്യവും ആറുമുതൽ 10 വരെ മുട്ടകളിടുന്നു.

വേഗതയേറിയ ഗൗളികൾ വില്ലൂന്നിപ്പാമ്പിൻെറ ഇരകളാകുന്നു. ഒരിക്കൽ ഞങ്ങളുടെ വീടിൻെറ ജനലിനു പുറത്ത് വില്ലൂന്നിപ്പാമ്പ് ഒരു ഗൗളിയെ പിടികൂടുന്നത് ഞങ്ങൾ കണ്ടു. ബലമേറിയ ശരീരത്തിന് ഉടമയും അഭ്യാസിയുമായ വില്ലൂന്നിപ്പാമ്പ്, ഒരു മരത്തിൽനിന്ന് മറ്റൊന്നിലേക്ക് ക്ലേശം കൂടാതെ ചാടും. പെൺപാമ്പ് മാളങ്ങളിലും കിടങ്ങുകളിലും മറ്റും നീളത്തിലുള്ള ആറ് ചെറിയ മുട്ടകൾ ഓരോ തവണയും ഇടുന്നു. ജൂൺ മാസത്തിൽ മുട്ട വിരിഞ്ഞ് കുഞ്ഞുങ്ങൾ പുറത്തിറങ്ങുന്നു.

നീളമുള്ള കൂർത്ത തലയും ക്ലേശാർത്തമായ കണ്ണുകളുമുള്ള പച്ചിലപ്പാമ്പുകൾ, പാമ്പുകളുടെ ലോകത്തിലെ കാർട്ടൂണുകളാണ്. ഇന്ത്യയിലെങ്ങും ഇവയെ കണ്ടുവരുന്നു. ഭയപ്പെടുമ്പോൾ ഇതു ശക്തമായി ശ്വാസം വലിക്കുകയും ശരീരത്തിൽ വായു നിറയ്ക്കുകയും ചെയ്യും. തിളങ്ങുന്ന പച്ചനിറത്തിനിടയ്ക്കുള്ള കറുപ്പും വെളുപ്പും അടയാളങ്ങൾ ഇതോടെ വളരെ വ്യക്തമായി കാണാം. ശരീരത്തിലെ പുള്ളികളും വീതിയേറിയ വായും ഇതിന് ആകർഷകമായ ഒരു രൂപം പകരുന്നു. പച്ചിലപ്പാമ്പ് ഏതാണ്ട് എട്ടു കുഞ്ഞുങ്ങളെ പ്രസവിക്കുന്നു. തവിട്ടുനിറമോ ഓറഞ്ചുനിറമോ ഉള്ളതും തല അത്ര

പച്ചിലപ്പാമ്പിൻെറ തല



തന്നെ കൂർത്തതല്ലാത്തതുമായ ചില പാമ്പുകളും ഈ വർഗത്തിലുണ്ട്.

പൂച്ചക്കണ്ണൻ പാമ്പുകൾക്ക് ആ പേരു ലഭിച്ചത് അവയുടെ വലിയ കണ്ണുകൾ, രാത്രി സഞ്ചരിക്കുന്ന സ്വഭാവം എന്നിവകൊണ്ടാണ്. വണ്ണം കുറഞ്ഞ് നീളമേറിയ ഈ പാമ്പ് തൂവൽപോലുള്ള നാക്ക് ഉപയോഗിച്ച് ഭക്ഷ്യണസാധനങ്ങളുടെ മണം പിടിക്കുന്നു. ഗൗളികൾ, ചുണ്ടെലികൾ, ചെറുപക്ഷികൾ തുടങ്ങിയവയാണ് ഇവയുടെ ആഹാരം. ആറുമുതൽ എട്ടുവരെ മുട്ടകളിടുന്നു. ഈ ഇനം പാമ്പുകളുടെ വായുടെ പിന്നിൽ നീളമേറിയ പല്ലുകളുണ്ട്. ഈ വർഗത്തിൽപ്പെട്ട 11 ഇനം പാമ്പുകളിൽ പലതും മലമ്പ്രദേശങ്ങളിലാണ് ഉള്ളതെങ്കിലും, സാധാരണ പൂച്ചക്കണ്ണൻ പാമ്പുകളെ സമതല

പച്ചിലപ്പാമ്പ് (ആൺ)





കായൽപ്പാമ്പിൻെറ കടി ചിലപ്പോൾ വേദന ഉളവാക്കും. പക്ഷേ അവ അപകടകരമല്ല.

ങ്ങളിലും കാണാം. ഇവ ചിലപ്പോൾ വിഷമുളള ചുരുട്ടമണ്ഡലികളായി തെററിദ്ധരിക്കപ്പെടാറുണ്ട്. പൂച്ചക്കണ്ണൻ പാമ്പുകൾ വളരെയേറെ നേർത്തതും ഓലമേഞ്ഞ മേൽക്കൂരകളിൽ സാധാരണ കണ്ടുവരുന്നതുമാണ്.

## കായൽപ്പാമ്പ്

പേര് സൂചിപ്പിക്കുന്നതുപോലെ കായൽപ്പാമ്പുകൾ മിക്കവാറും സമയം വെള്ളത്തിലാണ് ചെലവഴിക്കുന്നത്. ഇന്ത്യയിലെ ഉപ്പുരസമില്ലാത്ത വെള്ളത്തിൽ കണ്ടുവരുന്ന പാമ്പുകളൊന്നുംതന്നെ വിഷമുള്ളവയല്ല. പക്ഷേ, നിങ്ങൾ കായൽപ്പാമ്പിനെ കയ്യിലെടുക്കുകയാണെങ്കിൽ അവയുടെ മൂർച്ചയേറിയ പല്ലുകൾ സൂക്ഷിക്കുക! ഉപ്പുവെള്ളത്തിൽ കാണുന്ന പാമ്പുകൾക്ക് ചെറിയ തോതിൽ വിഷമുണ്ട്. ഇരപിടിക്കാൻ സഹായിക്കുന്നതിനുള്ള ഈ വിഷം മനുഷ്യർക്ക് ഹാനികരമല്ല.

കായൽപ്പാമ്പുകൾ ശരാശരി

വലിപ്പമുള്ള പാമ്പുകളാണ്: കരയിൽ വേഗത്തിൽ നീങ്ങാൻ ഇവയ്ക്ക് കഴിവില്ല. വെള്ളത്തിലെത്തിയാൽ അവ നല്ല നീന്തൽക്കാരാണ്. ഇന്ത്യയിൽ കണ്ടുവരുന്ന 20-ലധികം ഇനം കായൽപ്പാമ്പുകളിൽ മിക്കതും 'കീൽബാക്കു'കളാണ്. ഓരോ ശല്ക്കത്തിലും ചെറിയൊരു മടക്കുണ്ടെന്നർഥം. ഉപ്പില്ലാത്ത വെള്ളത്തിൽ സാധാരണ കണ്ടുവരുന്ന പാമ്പുകൾ നീർക്കോലിയും പമ്പനാഗവുമാണ് ഇവഇന്ത്യയിൽ വ്യാപകമായി കണ്ടുവരുന്നു. നീർക്കോലിയുടെ നിറം കറുപ്പുമുതൽ മഞ്ഞവരെ വ്യത്യാസപ്പെട്ടിരിക്കും; കറുപ്പും വെളുപ്പും ചേർന്ന പുള്ളികളും കാണാം. കണ്ണിനുചുറ്റും കറുത്ത പാടുകളുണ്ട്. തല നീളമേറിയതാണ്. രാത്രിയും പകലും വളരെ സജീവമായി ഇവ ഇരതേടും. ഭയചകിതരാകു

നീർക്കോലി സ്വന്തം മുട്ടകളോടൊപ്പം



മ്പോൾ മൂർഖനെപ്പോലെ അവ തല ഉയർത്തും. പിടികൂടിയാലുടനെ, നീർക്കോലി കാണുന്നതിലെല്ലാം കടിക്കും. പെൺപാമ്പ് 20 മുതൽ 40 വരെ മുട്ടകളിടും.

പമ്പനാഗത്തിൻെറ തല നീർക്കോലിയുടെ തലയെക്കാൾ വണ്ണം കുറഞ്ഞതാണ്. ഇതിന് കടുത്ത പച്ച നിറമാണ്. ഇതു വളരെ ശാന്തസ്വഭാവിയാണ്. മിക്കവാറും ഇവ കടിക്കാറേയില്ല. അത് കൊതുകിൻെറ കുഞ്ഞുങ്ങളെ തിന്നൊടുക്കുമെന്ന് ഞങ്ങൾ കേട്ടിട്ടുണ്ട്. പാമ്പുകൾ നമുക്കു നല്കുന്ന മറ്റൊരു സൗജന്യ സേവനം!

ആറ്റുവായ് പാമ്പാണ് പരക്കെ അറിയപ്പെടുന്ന മറ്റൊരു കായൽ പാമ്പ്. സമുദ്രത്തിനടുത്തുള്ള ചെളി നിറഞ്ഞ നദീമുഖങ്ങൾ, ഉപ്പുവെള്ളമുള്ള പുഴകൾ, സമുദ്രത്തിനടുത്തുള്ള ജലാശയങ്ങൾ എന്നിവിടങ്ങളിലാണ് സാധാരണ ഇവയെ

പമ്പനാഗം





ആറ്റുവായ് പാമ്പ്

കണ്ടുവരുന്നത്. ചാരനിറമുള്ള ഈ പാമ്പിൻെറ പുറത്ത് കറുത്ത പുള്ളികളുണ്ട്. കണ്ണുകളുടെ ഇരുവശത്തുനിന്നും രണ്ട് വരകൾ പുറകിലേക്ക് പോകുന്നു. പരുക്കൻ ശരീരത്തോടുകൂടിയ ഈ പാമ്പ് വായുടെ പിന്നറ്റത്ത് പല്ലുകളുള്ള ആറിനം പാമ്പുകളിലൊന്നാണ്.

ആറ്റുവായ് പാമ്പുകൾ മുള്ളുള്ള മത്സ്യങ്ങളെ പിടികൂടി വിഴുങ്ങുന്നതും നിലാവിൽ നൃത്തം വയ്ക്കുന്നതും ഞങ്ങൾ കണ്ടിട്ടുണ്ട്. വേഗത്തിൽ നീങ്ങുമ്പോൾ ഇത് വശങ്ങളിലേക്ക് കുതിക്കുന്നു. ഉപ്പുവെള്ളത്തിൽ ജീവിക്കുന്ന കായൽപാമ്പുകളെല്ലാം ഒരൊറ്റ പ്രസവത്തിൽ 10 മുതൽ 30 വരെ കുഞ്ഞുങ്ങൾക്ക് ജന്മം നല്കുന്നു.

മഴക്കാലത്ത് നിരത്തിൽ ധാരാളം പാമ്പുകൾ ഒരുമിച്ച് നീങ്ങുന്നതുക

ണ്ടുവെന്നു സുഹൃത്തുക്കൾ നിങ്ങളോട് പറഞ്ഞാൽ അത് കായൽപ്പാമ്പുകളായിരിക്കും. വീടുകളിൽ പാമ്പിനെ പിടിക്കാൻ ഞങ്ങളെ വിളിച്ചപ്പോഴൊക്കെ അവ കായൽപ്പാമ്പുകളായിരുന്നു.

ചേരയെയും മൂർഖനെയും കണ്ടെത്തുക ശ്രമകരമായതോടെ, പാമ്പിൻതോൽ ശേഖരിക്കാനായി ലക്ഷക്കണക്കിന് കായൽപ്പാമ്പുകളെയാണ് കൊന്നൊടുക്കിവരുന്നത്.

## തുരക്കുന്ന പാമ്പുകൾ

സൂര്യതാപത്തിൽനിന്ന് രക്ഷപ്പെടാനും ഇരതേടുന്ന അന്യജീവികളിൽനിന്ന് ഒളിക്കാനുമായി മണ്ണിനടിയിലേക്ക് ചൂഴ്ന്നിറങ്ങുന്ന ചില പാമ്പുകളുമുണ്ട്. സ്വന്തമായി മാളം നിർമിക്കാൻ കഴിയുന്നത് തുരക്കുന്ന പാമ്പുകൾക്കു മാത്രമാണ്. തുരക്കുന്ന പാമ്പിന്റെ തലയോട് ഇരുമ്പുപാരയുടെയത്ര ശക്തിയുള്ളതാണ്. മലകളിൽ കണ്ടുവരുന്ന ഈ ഇനത്തിൽപ്പെട്ട പാമ്പുകൾ തണുപ്പിനെ ആശ്രയിച്ചാണ് ജീവിക്കുന്നത്. മനുഷ്യരുടെ കൈവെള്ളയിൽ സൂക്ഷിച്ചാൽപോലും മിക്കവാറും അവ ചാകും. (ഏതാണ്ട് 37 ഡിഗ്രി സെൻറിഗ്രേഡ് ആണ് മനുഷ്യശരീരത്തിലെ ചൂട്.)

ഭാരതത്തിൽ മൂന്നിനം തുരപ്പൻ പാമ്പുകളാണ് ഉള്ളത്. ചെറിയ വിരപ്പാമ്പ് (പലപ്പോഴും ഇവയെ വിരകളായി തെറ്റിദ്ധരിക്കുന്നു), ഇരുതലക്കണ്ണൻ, മണ്ണൂലിപ്പാമ്പ്.

## വിരപ്പാമ്പ്

ടിഫ്‌ലീന എന്ന വർഗത്തിൽ 14 ഇനം വിരപ്പാമ്പുകളുണ്ട്. ചെറിയ കണ്ണും വളരെ ചെറിയ തിളങ്ങുന്ന ചെതുമ്പലും ശ്രദ്ധയിൽപ്പെടുന്നതുവരെ ഇവയെ വിരകളാണെന്ന് തെറ്റിദ്ധരിക്കും. ഇവയിൽ ഏറ്റവും സാധാരണ കണ്ടുവരുന്ന ഇനം ചുവപ്പുകലർന്ന തവിട്ടുനിറമുള്ള ദേഹത്തോടുകൂടിയവയാണ്. വിരപ്പാമ്പുകൾ ആൺപാമ്പുകളുടെ സഹായമില്ലാതെ അഞ്ചു മുതൽ എട്ടു വരെ മുട്ടകൾ വിരിയിക്കും.

വിരപ്പാമ്പുകളെ ഈർപ്പമുള്ള മണ്ണിലോ ഇലകൾക്കിടയിലോ ആണ് സാധാരണ കണ്ടുവരുന്നത്. പുഴു, വിട്ടിൽ, കൃമി എന്നിവയാണ് ഇവയുടെ ആഹാരം. ഇവയെ കയ്യിലെടുത്താൻ, രക്ഷപ്പെടാനായി, വാൽകൊണ്ട് കുത്തും. പാമ്പുകൾ



വിരപ്പാമ്പ്

ക്കൊന്നും വാൽകൊണ്ട് ദംശിക്കാനുള്ള ശേഷിയില്ല.

## ഇരുതലക്കണ്ണൻ

ദക്ഷിണേന്ത്യയിലെ മലകളിൽ നീളംകുറഞ്ഞ് വണ്ണമുള്ള ഈ പാമ്പിനെ ധാരാളം കാണാം. അവയുടെ ചെതുമ്പലുകൾ, മിനുസമുള്ളതും തിളങ്ങുന്നതുമാണ്. ഇരുതലക്കണ്ണൻെറ അടിവശം വളരെ നിറപ്പകിട്ടുള്ളതാണ്. മുകൾവശം സാധാരണ ചാരനിറമുള്ളതാണ്. ഈ വർണസമന്വയം ഇരപിടിക്കുന്ന മറ്റു ജീവികളിൽനിന്ന് ഇവയെ രക്ഷിക്കുന്നു. ഇരുതലക്കണ്ണൻെറ ശരീരത്തിൽ തിളങ്ങുന്ന ഒരു വർണപടലമുണ്ട്. അവയുടെ ശരീരത്തിൽ അഴുക്കും ചെളിയും പുരളാതെ ഇത് സംരക്ഷിക്കുന്നു. ദക്ഷിണ-മധ്യ ഇന്ത്യയിലെ കുന്നുകളിൽ ഈ ഇനത്തിൽ പെട്ട 40-ൽ അധികം പാമ്പുകളെ കണ്ടുവരുന്നുണ്ട്. ഇവ മൂന്നു മുതൽ

അഞ്ചു വരെ കുഞ്ഞുങ്ങളെ പ്രസവിക്കുന്നു. മണ്ണിരയും കൊതുകിൻകുഞ്ഞുങ്ങളുമാണ് ഇവയുടെ ആഹാരം.

ഓരോ മലമ്പ്രദേശത്തും ഈ ഇനത്തിൽപ്പെട്ട ഒരു പ്രത്യേകജാതി പാമ്പുണ്ടാവും. തങ്ങളുടെ വർഗക്കാരിൽനിന്ന് തികച്ചും പരിണാമം സംഭവിച്ചവരായിരിക്കും അവർ. അതിനാൽ ജന്തുക്കളുടെ രൂപപരിണാമത്തെക്കുറിച്ച് പഠിക്കുന്ന ശാസ്ത്രജ്ഞന്മാർക്ക് ഏറെ താല്പര്യമുള്ളവയാണ് ഈ പാമ്പുകൾ. തങ്ങൾ ജീവിക്കുന്ന ചുറ്റുപാടുമായി പൊരുത്തപ്പെട്ടുപോകുന്നതിന് ഓരോ വിഭാഗവും പ്രത്യേക സവിശേഷതകൾ ആർജിക്കുന്നു. ആഫ്രിക്കയിലെ വനപ്രദേശത്ത് മേയുന്ന മറ്റു മൃഗങ്ങൾക്കെത്താത്ത ഇലകൾ തിന്നുന്നതിന് ജിറാഫിന് നീണ്ട കഴു

ഇരുതലക്കണ്ണൻ



ത്ത് ഉണ്ടായതുപോലെ, ഇരുതലക്ക ണ്ണന്മാരുടെ ഓരോ ഇനവും ഇര തേടാനും ശത്രുക്കളിൽനിന്ന് രക്ഷ തേടാനുമായി പ്രത്യേക സവിശേഷ തകൾ ആർജിച്ചു. ഇരുതലക്കണ്ണൻ കാടുകളിൽ ജീവിക്കുന്നു. ഓരോ വർഷവും ആയിരക്കണക്കിനേക്കർ വനം നശിക്കുന്നതിനാൽ പല പ്രദേ ശങ്ങളിലും ഇവ അപൂർവജീവിക ളായി മാറിയിട്ടുണ്ട്.

## മണ്ണൂലിപ്പാമ്പ്

ദക്ഷിണ അമേരിക്കയിൽ കണ്ടു വരുന്ന 'ബോ കൺസ്ട്രിക്ടർ' എന്ന ഇനം പാമ്പിനോട് ബന്ധപ്പെ ട്ടതാണ് മണ്ണൂലിപ്പാമ്പ്. പെരുമ്പാമ്പി നോടും അവയ്ക്ക് അടുത്ത ബന്ധ മുണ്ട്. വിഷമില്ലാത്ത ഈ പാമ്പുക ളെല്ലാം ഇരയെ ശരീരത്തിൻെറ ചുരു ളുകൾക്കിടയിൽ ഞെരുക്കി കൊല്ലു കയാണ് പതിവ്. ഇന്ത്യയിൽ രണ്ടി നം മണ്ണൂലിപ്പാമ്പുകളാണ് കണ്ടുവ രുന്നത്. രണ്ടും തടിച്ച ശരീരമുള്ള, കട്ടിയുള്ള തൊലിയോടുകൂടിയ പാ മ്പുകളാണ്. സാധാരണ കണ്ടുവ രുന്ന മണ്ണൂലിപ്പാമ്പിന് ദേഹം മുഴു വൻ പല വലിപ്പത്തിലും ആകൃതി യിലുമുള്ള പാടുകളുണ്ട്. പരുക്കൻ ശല്ക്കങ്ങൾ നിറഞ്ഞ, ചാര നിറമുള്ള ശരീരമാണ് അതിൻെറത്. പക്ഷേ, ചുവന്ന മണ്ണൂലിപ്പാമ്പിൻെറ ദേഹം മിനുസമുള്ളതും തിളങ്ങുന്ന തുമാണ്. എന്നാൽ ഈ രണ്ടിനങ്ങ ളും തമ്മിലുള്ള പ്രധാന വ്യത്യാസം വാലിലാണ്. ചുവന്ന മണ്ണൂലിപ്പാമ്പി ൻെറ (വടക്കുപടിഞ്ഞാറൻ ഭാരത ത്തിൽ ഇവയുടെ നിറം കറുപ്പാണ്) വാലിൻെറ അറ്റം മുറിച്ചുമാറ്റിയതു പോലെ തോന്നിക്കും. സാധാരണ മണ്ണൂലിപ്പാമ്പ് പെട്ടെന്ന് പ്രകോപിത നാവുകയും ചാടിക്കടിക്കുകയും ചെയ്യും. പക്ഷേ, ചുവന്ന മണ്ണൂലി പ്പാമ്പ് ഒരിക്കലും കടിക്കാറില്ല. അതിനാൽ കൊച്ചുകുട്ടികളെ പാ മ്പുകളുമായി പരിചയപ്പെടുത്താൻ പറ്റിയ ഇനമാണിത്. മണ്ണൂലിപ്പാമ്പു കൾ, കാർന്നുതിന്നുന്ന ജീവികളെ യാണു സാധാരണ ഭക്ഷിക്കുന്നത്. മണ്ണൂലിപ്പാമ്പ് ഓരോ പ്രാവശ്യവും ആറു മുതൽ എട്ടുവരെ കുഞ്ഞുങ്ങ ളെ പ്രസവിക്കുന്നു.



സാധാരണ മണ്ണൂലിപ്പാമ്പ്

ചുവന്ന മണ്ണൂലിപ്പാമ്പ്



## കരപ്പാമ്പ്

ഇന്ത്യയിലെ സമതലങ്ങളിൽ വിവിധ ഇനങ്ങളിൽപ്പെട്ട ഒട്ടനവധി പാമ്പുകളെ കണ്ടുവരുന്നു. ചേരയും പ്രശസ്തനായ പെരുമ്പാമ്പും ഈ ഇനത്തിൽപ്പെട്ട പാമ്പുകളാണ്. കാട്ടുപാമ്പ്, റോയൽ പാമ്പ് എന്നിവയും വ്യാപകമായുള്ളവയാണെങ്കിലും നമ്മൾ അവയെ വളരെ വിരളമായേ കാണാറുള്ളു. കുക്രി, ഓരച്ചുരുട്ട, റെയ്സർ തുടങ്ങി അനവധി ചെറിയ കരപ്പാമ്പുകൾ വ്യാപകമായി കണ്ടുവരുന്ന ഇനങ്ങളാണ്.

## ചേര

രണ്ടരമീറ്റർ നീളം വയ്ക്കുന്ന, വേഗത്തിൽ നീങ്ങാൻ ശേഷിയുള്ള ഈ പാമ്പ് വലിപ്പത്തിലും നിറത്തി

ചേര



ലും. മൂർഖനോട് സാദൃശ്യമുള്ള താണ്. എലികളുള്ളിടത്തെല്ലാം ചേരകളെയും കാണാം. അതുകൊണ്ട് തീർച്ചയായും ഇവ നെൽപ്പാടങ്ങളിൽ സുലഭമാണ്. 2000 മീറ്റർ ഉയരത്തിൽ, പളനിയിൽ ഞങ്ങളൊരു ചേരയെ കണ്ടു. മുൻപ് 1000 മീറ്ററിനു മുകളിൽ അവയെ വിരളമായേ കണ്ടിരുന്നുള്ളു.

കാർന്നുതിന്നുന്ന ജീവികൾ, തവളകൾ, പക്ഷികൾ എന്നിവയെത്തേടി പകൽ മുഴുവൻ കൃഷിയിടങ്ങളിലും കുറ്റിക്കാടുകളിലും ചേര സജീവമായി നീങ്ങും. വലിയ ചേരകൾക്ക് നന്നായി വേദനിക്കുന്ന വിധത്തിൽ കടിക്കാനാകും. അവ വളരെ വേഗത്തിൽ പ്രതിരോധസജ്ജരാവും. പിടികൂടിയ ഉടൻ, മൂർഖനെപ്പോലെ ചേരയും മുരളുന്നത് ഞങ്ങൾ കേട്ടിട്ടുണ്ട്. അവയുടെ ദേഹം ചാരനിറം മുതൽ മഞ്ഞ, തവിട്ടു നിറങ്ങൾ വരെ വത്യാസപ്പെട്ടിരിക്കും. പെൺചേര ഓരോ പ്രാവശ്യവും എട്ടു മുതൽ 16 വരെ മുട്ടകളിടും. കുഞ്ഞുങ്ങൾ തവളകളെയാണു തുടക്കത്തിൽ ഭക്ഷിക്കുന്നത്. ഇണ ചേരുന്ന കാലത്ത് ആൺചേര ഒരു യുദ്ധനൃത്തം ആടും. തങ്ങൾ ജീവിക്കുന്ന പ്രദേശം സംരക്ഷിക്കുകയും മറ്റ് ആൺചേരകൾ ആ പ്രദേശത്തേക്ക് കടക്കുന്നത് തടയുകയുമാണ് ഇതിൻെറ ഉദ്ദേശ്യം?

## പെരുമ്പാമ്പ്

ഏറ്റവും വലിയ പാമ്പുകളിലൊന്നാണ് പെരുമ്പാമ്പ്. 8–9 മീറ്റർ നീളം വയ്ക്കുന്ന ഈ പാമ്പിന് പൂർണവളർച്ചയെത്തിയ ഒരു പുലിയെ കീഴ്പ്പെടുത്തി വിഴുങ്ങുവാനുള്ള ശരീരശേഷിയുണ്ട്. രണ്ടിനം പെരുമ്പാമ്പുകളാണ് ഭാരതത്തിൽ കണ്ടുവരുന്നത്. രാജ്യമെമ്പാടുമുള്ള കുറ്റിക്കാടുകളിലും ഘോരവനങ്ങളിലും കാണുന്ന ഒന്നാമത്തെ ഇനത്തെ മലമ്പാമ്പ് എന്നു വിളിക്കുന്നു. വടക്കുകിഴക്കൻ ഭാരതത്തിലും നിക്കോബാർ ദ്വീപിലും കണ്ടുവരുന്ന 'റീഗൽ' എന്ന ഇനത്തിൽപ്പെട്ട പെരുമ്പാമ്പാണ് മറ്റൊരിനം. പാമ്പിൻ തോൽ വ്യവസായം, അവയെ മിക്ക പ്രദേശങ്ങളിൽനിന്നും തുടച്ചുനീക്കിയിട്ടുണ്ടെങ്കിലും നിങ്ങൾക്ക് പലപ്പോഴും മലമ്പാമ്പിനെ കാണാൻ കഴിയും.

മലമ്പാമ്പ് ആറു മീറ്റർ വരെ നീളം വയ്ക്കും. ഏറെ വണ്ണവും മിനുസവു



പെരുമ്പാമ്പ് മുട്ടകളോടൊപ്പം

മുട്ടവിരിഞ്ഞിറങ്ങുന്ന കുഞ്ഞുങ്ങൾ



മുള്ള ഇതിൻെറ ദേഹത്തിൽ പല വലിപ്പത്തിലും ആകൃതിയിലുമുള്ള പാടുകളുണ്ട്. 'നഖങ്ങൾ' ഉണ്ടെന്ന താണ് പെരുമ്പാമ്പുകളെ സംബന്ധിച്ച കൗതുകകരമായ ഒരു വസ്തുത. ഈർപ്പവും തണുപ്പും നിറഞ്ഞ ഗുഹകൾ, മരത്തിൻെറ പൊത്തുകൾ, കുഴികൾ എന്നിവിടങ്ങളിലാണ് ഇവ വസിക്കുക. ചെറിയ സസ്തനജീവികൾ, മറ്റ് ഇരകൾ എന്നിവയെ തേടി രാത്രിയിൽ ഇവ ഇറങ്ങും. ഇവയ്ക്ക് ദിവസങ്ങളോളം ആഹാരമില്ലാതെയും കഴിയാനാകും. പക്ഷേ, വെള്ളം കൂടിയേ കഴിയൂ.

പെൺപാമ്പ് മാർച്ചിനും ജൂണിനും ഇടയ്ക്കുള്ള കാലത്ത് 100 മുട്ടകൾ വരെ ഇടും. 80 ദിവസം കഴിഞ്ഞ് അവ വിരിയുന്നതുവരെ പെൺപാമ്പ് അവയോടൊപ്പം കഴിയും. പൂപ്പൽ, എറുമ്പ് എന്നിവകളിൽനിന്ന് മുട്ടകളെ സംരക്ഷിക്കുകയും ശരിയായ ഈർപ്പത്തിൽ, അവയെ സൂക്ഷിക്കുകയും ചെയ്യുന്നതിനാണ് പെരുമ്പാമ്പ് അടയിരിക്കുന്നത്. ശരീരത്തിലെ പേശികൾ ചലിപ്പിച്ച് സ്വന്തം താപനില ഉയർത്താൻ അവയ്ക്കാകും. ഇത് മുട്ടകൾക്കും ചൂട് പകരും.



പെരുമ്പാമ്പിൻെറ കുഞ്ഞ് മുട്ടവിരിഞ്ഞ്
പുറത്തുവരുന്നു

## പാമ്പുകൾ നല്ല വളർത്തുജന്തുക്കൾ

വിഷമില്ലാത്ത ഒട്ടനവധി ഇനം പാമ്പുകളെ കൂട്ടിൽ അടച്ച് മെരുക്കി വളർത്താനാവും. ഐക്യനാടുകളിൽ 'ടെറാറിയം' എന്നു വിളിക്കുന്ന അക്വേറിയങ്ങളിൽ കുട്ടികൾ പാമ്പുകളെ വളർത്തുന്നുണ്ട്. ഭാരതത്തിൽ കണ്ടുവരുന്ന കാട്ടുപാമ്പ്, മണ്ണൂലിപ്പാമ്പ്, തെയ്യൻ പാമ്പ്, നീർക്കോലി എന്നീ നാലു പാമ്പുകൾ നന്നായി ഇണങ്ങുന്നവയും എളുപ്പം ഭക്ഷണം നല്കാനാവുന്നവയുമാണ്. കാട്ടുപാമ്പിനും മണ്ണൂലിപ്പാമ്പിനും ചുണ്ടെലികളെ ഭക്ഷണമായി നല്കാം. തെയ്യൻ പാമ്പും നീർക്കോലിയും തവള, മീൻ എന്നിവ ഭക്ഷിക്കും.

ചെറിയൊരു പാമ്പിനെ വീട്ടിൽ വളർത്താൻ ഒരു സാധാരണ ഫിഷ് അക്വേറിയം മതി. ഇതിന് മുകളിൽ ആവശ്യത്തിന് വെൻറിലേഷനും സുരക്ഷിതമായ അടപ്പും ഉണ്ടാവണം. പാമ്പിനെ വളർത്തുന്ന 'ടെറാറിയം' വൃത്തിയായി സൂക്ഷിക്കണം. പാമ്പിന് കുടിക്കാൻ ശുദ്ധജലവും ആഴ്ചയിലൊരിക്കൽ ആഹാരവും നല്കിയാൽ പാമ്പ് ജീവിക്കും. പിടികൂടിയ ഉടനെയുള്ള പാമ്പിനെ സൗമ്യമായി, ശ്രദ്ധാപൂർവം കൈകാര്യംചെയ്യണം. കാരണം ഭയചകിതനായ പാമ്പ് പ്രതിരോധ നീക്കം നടത്തിയേക്കും. സൗമ്യതയോടും ക്ഷമയോടുംകൂടി സമീപിച്ചാൽ പാമ്പിൻെറ ഭയം ദൂരീകരിക്കാൻ കഴിയും. പക്ഷേ, വിളിക്കുമ്പോഴെല്ലാം അവ വാലാട്ടിക്കൊണ്ട് ഓടിയെത്തുമെന്ന് പ്രതീക്ഷിക്കല്ലേ! പാമ്പുകൾക്ക് ആവശ്യമായ അതേ സാഹചര്യം കൂടുകളിൽ പ്രദാനംചെയ്യാൻ പ്രയാസമായതുകൊണ്ട് ചില പാമ്പുകൾ കൂട്ടിൽ നന്നായി വളരില്ല. മറ്റു ചിലത് ഭക്ഷണം കഴിക്കാൻ വിസമ്മതിക്കും; വേറെ ചിലത് എപ്പോഴും രക്ഷപ്പെടാൻ ശ്രമിച്ചുകൊണ്ടിരിക്കും. ഇവയെ തിരികെ കാട്ടിൽ വിടണം.



Printed at Shagun Offset, Mohammad Pur, New Delhi-66



രാജവെമ്പാല മറ്റൊരു പാമ്പിനെ വിഴുങ്ങുന്നു

